24/3

# പുതിയ സാമ്പത്തിക പരിഷ്കാരങ്ങളും

## പ്രത്യാഘാതങ്ങളും



കേരള ശാസ്ത്രസാഹിത്യ പരിഷത്ത്

# ആമുഖം

'ശാസ്ത്രം സാമൂഹ്യവിപ്ലവത്തിന്' എന്ന മുദ്രാവാക്യവുമായി ബന്ധപ്പെടുത്തി ശാസ്ത്രസാഹിത്യപരിഷത്ത് സ്വാശ്രയത്വരംഗത്ത് വിവിധ പരിപാടികൾ ആവിഷ്കരിച്ച് നടപ്പാക്കിയിരുന്നു. ഔഷധ നിർമാണരംഗത്തെ അശാസ്ത്രീയതകൾ സംബന്ധിച്ചും, ഭോപ്പാൽ സംഭവത്തെക്കുറിച്ചും, പൊതുമേഖലാസ്ഥാപനങ്ങളുടെ തകർച്ചയെ പ്പറ്റിയും, തദ്ദേശീയ ശാസ്ത്ര–സാങ്കേതിക ഗവേഷണങ്ങൾ നിരുത്സാ ഹപ്പെടുത്തുന്നതിനെ സംബന്ധിച്ചുമെല്ലാമുള്ള ബഹുജനവിദ്യാ ഭ്യാസ പരിപാടികളായിരുന്നു ഇവയെല്ലാം. ഈ പരിപാടികളിലൂടെ, ഇന്ത്യയുടെ സ്വാതന്ത്ര്യവും രാഷ്ട്രീയ പരമാധികാരവും പണയപ്പെടു ന്നതിലേക്ക് വർഷങ്ങൾക്ക് മുമ്പുതന്നെ പരിഷത്ത് വിരൽചൂണ്ടി യിരുന്നു. സാമ്പത്തിക നയത്തിലെ വ്യതിയാനങ്ങളെ മുതലെടുത്ത് ബഹുരാഷ്ട്രകുത്തകകൾ ഇന്ത്യൻ സമ്പദ് ഘടനയിൽ ആർജിച്ച സ്വാ ധീനവും ജനങ്ങൾക്കിടയിൽ ചർച്ചചെയ്യുന്നതിന് നമുക്ക് സാധിച്ചു. ഇതോടൊപ്പം ഇന്ത്യയിൽ ആക്കംകൂടി വരുന്ന ധനികവൽക്കരണ– ദരിദ്രവൽക്കരണപ്രക്രിയയുടെ രാഷ്ട്രീയ–സാമ്പത്തിക സാഹചര്യങ്ങ ളും പരിഷത്ത് വിശദീകരിച്ചിരുന്നു. കഴിഞ്ഞ പത്ത്– പതിനഞ്ച് വർഷ മായി നമ്മുടെ ശാസ്ത്ര– സാങ്കേതിക– സാമ്പത്തിക രംഗങ്ങളിൽ സ്വീകരിച്ചുവന്ന നയങ്ങളുടെ പ്രത്യാഘാതമായി മാത്രമെ ഇന്ത്യയുടെ ഇന്നത്തെ സാമ്പത്തിക പ്രതിസന്ധിയെ കാണാൻ കഴിയൂ. ഇതാകട്ടെ ദരിദ്രവൽക്കരണ– ധനികവൽക്കരണ പ്രക്രിയക്ക് ആക്കം കൂട്ടുന്നതാ ണ്. അതിനാൽ, കഴിഞ്ഞ രണ്ട് ദശാബ്ദത്തിലേറെയായി പരിഷത്ത് ഏറ്റെടുത്ത് നടത്തിവന്ന പ്രവർത്തനങ്ങളുടെ അനിവാര്യമായ തുടർച്ച യായാണ് പുത്തൻസാമ്പത്തിക നയങ്ങളെ കുറിച്ചുള്ള ചർച്ചകളും, ക്യാമ്പയിനുകളും സംഘടിപ്പിക്കുന്നത്. രാജ്യത്തിന്റെ പരമാധികാരം കൂടുതൽ അപകടപ്പെടുത്തുന്ന നടപടികളെല്ലാം ജനങ്ങൾക്കിടയിൽ വ്യാപകമായി ചർച്ചചെയ്യപ്പെടണം. ഇതിന്റെ ഭാഗമായി, പുതുതായി കൈക്കൊണ്ട സാമ്പത്തിക പരിഷ്കാരങ്ങളെ കുറിച്ചുള്ള ചർച്ചകളെ യും സംവാദങ്ങളെയും സഹായിക്കുകയാണ് ഈ ലഘുലേഖയുടെ ഉദ്ദേശ്യം.

കേരള ശാസ്ത്രസാഹിത്യ പരിഷത്ത്

# പുതിയ സാമ്പത്തിക പരിഷ്ക്കാരങ്ങളും പ്രത്യാഘാതങ്ങളും

ഇന്ത്യ ഇന്ന് അതീവ ഗുരുതരമായൊരു സാമ്പത്തിക പ്രതിസന്ധിയിലാണ്. ജനങ്ങളിൽ ഭൂരിഭാഗത്തിനും ദാരിദ്ര്യം, പട്ടിണി, അനാരോഗ്യം, നിരക്ഷരത തുടങ്ങിയ അടിസ്ഥാനപ്രശ്നങ്ങൾ പരിഹരിക്കാൻ കഴിഞ്ഞിട്ടില്ല. രാജ്യമാകട്ടെ താങ്ങാനാവാത്ത കടഭാരവും പേറി ദൂഷിതവും ഭീതിജനകവുമായ കടക്കെണിയിലേക്ക് അതിവേഗം കൂപ്പുകുത്തിക്കൊണ്ടിരിക്കയാണ്. ഇതിന്റെ ഫലമായി നമ്മുടെ രാഷ്ട്രീയ പരമാധികാരം തന്നെ ചോദ്യം ചെയ്യപ്പെടുകയും സ്വാശ്രയത്വം പണയപ്പെടുകയും ചെയ്യുന്നതിനുള്ള സാധ്യതകൾ വർധിച്ചുവരുന്നു. സാമ്പത്തിക പ്രതിസന്ധി വളരെ ആഴത്തിലുള്ളതാകയാൽ, അത് രാഷ്ട്രീയ- സാമൂഹ്യരംഗങ്ങളിലും ശക്തമായ തിരിച്ചടികൾക്കിടയാക്കിയിരിക്കുന്നു. ഈ സാഹചര്യത്തിൽ ദൂരവ്യാപകമായ പ്രത്യാഘാതങ്ങൾ ഉണ്ടാക്കുന്ന സാമ്പത്തിക നടപടികൾ ഒന്നിനുപിറകെ ഒന്നായി നടപ്പാക്കിക്കൊണ്ടിരിക്കയാണ്. ഉറുപ്പികയുടെ വിനിമയനിരക്ക് കുറക്കൽ, വ്യവസായ- വാണിജ്യനയത്തിലെ മാറ്റങ്ങൾ, അന്താരാഷ്ട്രനാണയനിധിയിൽ നിന്നുള്ള ഭീമമായ വായ്പ, കേന്ദ്രസർക്കാറിന്റെ ബജറ്റ് നിർദേശങ്ങൾ എന്നിവയടങ്ങിയ ഒരു പാക്കേജ് പരിപാടിയാണ് കഴിഞ്ഞ രണ്ടുമാസത്തിനകം നടപ്പാക്കിയിട്ടുള്ളത്. ഒട്ടേറെ മാറ്റങ്ങൾ കൂടി നടപ്പിലാക്കുമെന്ന് അധികൃതർ വ്യക്തമാക്കിയിരിക്കുന്നു. നമ്മുടെ സാമ്പത്തിക പ്രതിസന്ധി തരണം ചെയ്യുന്നതിന് ഈ നടപടികൾ എത്രമാത്രം സഹായകമാകുമെന്ന് വിമർശനാത്മകമായി പരിശോധിക്കാനാണ് ഇവിടെ ശ്രമിക്കുന്നത്.

## വിദേശനാണയ പ്രതിസന്ധി:

പുതിയ സാമ്പത്തിക നടപടികൾക്കാധാരമായ വിദേശ നാണയപ്രതിസന്ധിയെ കുറിച്ച്തന്നെ ആദ്യം പരിശോധിക്കാം. കച്ചവടത്തിനും പഠനത്തിനും ഗവേഷണത്തിനും ചികിത്സക്കും മറ്റുമായി ലോകരാജ്യങ്ങൾ അന്യോന്യം സാമ്പത്തിക ബന്ധങ്ങളിൽ ഏർപ്പെടുന്നു. രാജ്യങ്ങൾ തമ്മിൽ കച്ചവ

ടമോ വായ്പയോ നടക്കണമെങ്കിൽ അതാത് രാജ്യങ്ങളുടെ നാണയം ഉപയോഗിച്ചാൽ പറ്റില്ല. എല്ലാ രാജ്യങ്ങൾക്കും സമ്മതമായിട്ടുള്ള നാണയങ്ങൾ വേണം. ഇന്ത്യക്ക് ഇറക്കുമതി ചെയ്യണമെങ്കിൽ രൂപ കൊടുത്താൽ പോര; ഡോളറോ, പവനോ നൽകേണ്ടിവരും. വിദേശനാണയമുണ്ടെങ്കിലെ വിദേശ വ്യാപാരം നടക്കു. നമ്മൾ കയറ്റുമതി ചെയ്യുമ്പോൾ, നമ്മുടെ സേവനങ്ങൾ വിദേശീയർ ഉപയോഗിക്കുമ്പോൾ, അല്ലെങ്കിൽ നമുക്ക് വിദേശ വായ്പ കിട്ടുമ്പോൾ വിദേശനാണയം ലഭിക്കും. അതേപോലെ സാധനങ്ങൾ ഇറക്കുമതി ചെയ്യുമ്പോൾ, വിദേശികളുടെ സേവനം നാം ഉപയോഗപ്പെടുത്തുമ്പോൾ, വാങ്ങിയ കടമോ, പലിശയോ മടക്കിക്കൊടുക്കുമ്പോൾ നാം വിദേശപണം നൽകണം. അതിനായി ഓരോ രാജ്യത്തിനും വിദേശനാണയ കരുതൽ ഉണ്ടാകും. നമ്മുടെ വരവ് കൂടുമ്പോൾ കരുതൽ വർധിക്കുകയും ചെലവ് കൂടുമ്പോൾ കരുതൽ കുറയുകയും ചെയ്യുന്നു. വിദേശനാണയ കരുതൽ വളരെ കുറയുമ്പോൾ അത്യാവശ്യ കാര്യങ്ങൾക്കുപോലും തികയാതെ വരുന്നു. ഈ അവസ്ഥയെയാണ് വിദേശനാണയപ്രതിസന്ധി എന്ന് പറയുന്നത്.

ഇന്ത്യക്ക് അത്യാവശ്യം വേണ്ട വിദേശനാണയംപോലും സ്റ്റോക്കില്ലാത്ത അവസ്ഥയാണിന്നുള്ളത്. നമ്മുടെ കൈവശമുള്ള വിദേശനാണ്യം എണ്ണ പോലുള്ള അത്യാവശ്യസാധനങ്ങൾ ഇറക്കുമതി ചെയ്യുന്നതിനുപോലും തികയില്ല. 1984-85-ൽ വിദേശനാണയകരുതൽ ഏതാണ്ട് 6816.8 കോടി രൂപയുടേത് ആയിരുന്നെങ്കിൽ അഞ്ച് വർഷത്തിനു ശേഷം അത് കേവലം 2877.4കോടി രൂപയുടേത് ആയി ചുരുങ്ങി. നമ്മുടെ വിദേശനാണയ ശേഖരം ഇത്രയും ശോഷിപ്പിക്കാനിടയാക്കിയ സാഹചര്യമെന്തായിരുന്നു? ഇതെക്കുറിച്ചുള്ള അന്വേഷണം ഇന്ത്യ അനുവർത്തിച്ചുവരുന്ന വിദേശ വ്യാപാരനയത്തിലും അതിന് അടിസ്ഥാനമായ സാമ്പത്തിക നയത്തിലും നമ്മുടെ അന്വേഷണങ്ങളെ കൊണ്ടെത്തിക്കുന്നു.

## സ്വാതന്ത്ര്യം; സ്വാശ്രയത്വം:

സ്വതന്ത്ര ഇന്ത്യ എങ്ങനെയാണ് അതിന്റെ വികസന പ്രവർത്തനങ്ങൾ നടത്തേണ്ടതെന്നതിനെ സംബന്ധിച്ച് വ്യത്യസ്ത കാഴ്ചപ്പാടുകളുണ്ടായിരുന്നു. ഗാന്ധിജി വിഭാവനം ചെയ്ത ഗാന്ധിയൻ പദ്ധതി; എം.എൻ.റോയിയെപ്പോലുള്ളവർ ആവിഷ്കരിച്ചിരുന്ന ജനകീയ പദ്ധതി; ഇന്ത്യൻ മുതലാളിമാരും ചില ധനശാസ്ത്രജ്ഞരും രൂപപ്പെടുത്തിയ ബോംബെ പദ്ധതി എന്നിങ്ങനെയുള്ള വ്യത്യസ്ത സമീപനങ്ങളായിരുന്നു അവ. ഇന്ത്യയുടെ സാമ്പത്തിക വികസനത്തിന് അസ്ഥിവാരമിട്ട ആദ്യത്തെ പഞ്ചവത്സര പദ്ധതി

കളിൽ ജവഹർലാൽ നെഹ്റു അനുവർത്തിച്ച വികസന നയത്തിൽ മുൻതൂക്കം കിട്ടിയത് മുതാലാളിമാരുടെ ബോംബെ പദ്ധതിക്കായിരുന്നു. ഗാന്ധിജിയുടെ ചില ആശയങ്ങളും (ഖാദി, കുടിൽവ്യവസായം, സാമൂഹ്യക്ഷേമം എന്നിങ്ങനെ) പരിഗണിക്കപ്പെട്ടു.ആദ്യപദ്ധതികൾക്ക് മൊത്തത്തിൽ ഒരു പൊതുസമീപനമുണ്ടായിരുന്നു. ഇറക്കുമതി നിരുത്സാഹപ്പെടുത്തുക., ചില ഇനങ്ങളുടെ ഇറക്കുമതി നിരോധിക്കുക, ഇറക്കുമതിചെയ്യുന്ന കാർഷികോല്പന്നങ്ങൾ ഇന്ത്യയിൽ ഉണ്ടാക്കാൻ വേണ്ട മാർഗങ്ങൾ ഏർപ്പെടുത്തുക, അതിനനുസൃതമായ വ്യവസായങ്ങൾ ആരംഭിക്കുക, പൊതുമേഖലയ്ക്ക് പ്രാധാന്യം നൽകുക, തദ്ദേശീയ ഗവേഷണ- വികസന പ്രവർത്തനങ്ങൾ ശക്തിപ്പെടുത്തുക തുടങ്ങിയവയായിരുന്നു ഈ കാഴ്ചപ്പാടിന്റെ ഉള്ളടക്കം.

ഇതിന് സഹായകമായ വ്യവസായനയം 1956-ൽ സർക്കാർ പ്രഖ്യാപിച്ചു. ഒട്ടേറെ പരിമിതികൾ ഉണ്ടായിരുന്നെങ്കിലും തദ്ദേശീയ വിഭവങ്ങളെ കൂടുതൽ പ്രയോജനപ്പെടുത്തിക്കൊണ്ട് സാങ്കേതിക വിദ്യ വികസിപ്പിച്ചും വിദേശമൂലധനത്തെ പരമാവധി കുറച്ചുകൊണ്ടുള്ളതും സ്വാശ്രയത്വത്തെക്കുറിച്ചുള്ള ആത്മവിശ്വാസത്തിലൂന്നിയതുമായ ഒരു വികസന പരിപാടിയായിരുന്നു 1960-കളുടെ പകുതിവരെ നാം തുടർന്നുവന്നത്. ഇതിനു സഹായകമായ ഇറക്കുമതി നിയന്ത്രണ നടപടികളും സർക്കാർ നടപ്പിലാക്കിയിരുന്നു.

## നെഹറുവിന്ശേഷം:

അറുപതുകളുടെ പകുതിയോടെ ഈ നിയന്ത്രണങ്ങളിൽ അയവുവരികയും നമ്മുടെ ആത്മവിശ്വാസം കുറഞ്ഞുവരികയും ചെയ്തു. നെഹറുവിന്റെ കാലത്ത് ആവിഷ്കരിച്ച സാമ്പത്തിക നയങ്ങൾ ഉത്പാദനം വർധിപ്പിക്കുകയും, പൊതുമേഖലയെ ശക്തിപ്പെടുത്തുകയും, ഇറക്കുമതി നിയന്ത്രിക്കുകയും ചെയ്തുവെങ്കിലും ബോംബെ പദ്ധതിയുടെ ഉപജ്ഞാതാക്കളായിരുന്ന ദേശീയ കുത്തകകൾക്ക് തടിച്ചുകൊഴുക്കുന്നതിനുള്ള സാഹചര്യവും അതുവഴിയുണ്ടായി. അക്കാലത്തെ സാമ്പത്തിക നയങ്ങൾ കാർഷിക മേഖലയിലായാലും വ്യാവസായിക മേഖലയിലായാലും ബഹുഭൂരിപക്ഷം വരുന്ന സാധാരണ ജനങ്ങളുടെ വാങ്ങൽശേഷി വർധിപ്പിക്കാൻ സഹായകരമായിരുന്നില്ല. ഉദാഹരണമായി ഭൂപരിഷ്കരണത്തിനുപകരം ഹരിതവിപ്ലവം നടപ്പാക്കി കാർഷികോത്പാദനം വർധിപ്പിച്ചെങ്കിലും ബഹുഭൂരിപക്ഷംവരുന്ന ഇടത്തരം കൃഷിക്കാരും കർഷകതൊഴിലാളികളും കൂടുതൽ പാപ്പരായി. ഏതാനും ധനിക കൃഷിക്കാരിൽ മാത്രം കാർഷികസമ്പത്ത്

കേന്ദ്രീകരിക്കാനും ഇടയായി. ആഭ്യന്തര കമ്പോളത്തിൽ മുരടിപ്പുണ്ടായി. കമ്പോളം വികസിച്ചില്ല. സാധനങ്ങൾ ആഭ്യന്തരവിപണിയിൽ വിറ്റഴിയാതെ വന്നു. ഉത്പാദനം മുരടിച്ചു. തൊഴിൽ ശാലകൾ അടച്ചിട്ടു. തൊഴിലില്ലായ്മ രൂക്ഷമായി. കയറ്റുമതി കൂടിയില്ല. വിദേശനാണയം വർധിച്ചില്ല. തുടർന്ന് സാമ്പത്തിക പ്രതിസന്ധിയുണ്ടായി.

നെഹറു നടപ്പാക്കിയ സാമ്പത്തിക പരിപാടികളുടെ ഗുണപരമായ വശം നിലനിർത്തി, പോരായ്മകൾ പരിഹരിക്കാനല്ല, തുടർന്നുവന്ന സർക്കാരുകൾ മുതിർന്നത്. പകരം കൂടുതൽ കുറുക്കുവഴികൾ അന്വേഷിക്കുകയാണ് ചെയ്തത്. കുത്തകകളുമായി നീക്കുപോക്കുകളുണ്ടാക്കി വ്യാപാര വ്യവസായ നിയന്ത്രണങ്ങൾ ഒന്നൊന്നായി ഒഴിവാക്കുകയായിരുന്നു ആദ്യ നടപടി. കയറ്റുമതി വർധിപ്പിക്കാനെന്നോണം ഇറക്കുമതി നിയന്ത്രണങ്ങൾ കുറച്ചുകൊണ്ടിരുന്നു. കുത്തകകളേയും, ദേശീയ കുത്തകകളേയും കടന്നാക്രമണം നടത്തുന്നത് നിയന്ത്രിക്കാൻ ആവിഷ്കരിച്ച നിയന്ത്രണളായ FERA (Foreign Exchange Regulation Act), "MRTP (Monopoly and Restrictive Trade Practice) എന്നീ നിയമങ്ങളിൽ അടിക്കടി ഇളവുകൾ വരുത്തികൊണ്ടിരുന്നു. 1966-ൽ ഉറുപ്പികയുടെ മൂല്യം ഔപചാരികമായി വെട്ടിക്കുറയ്ക്കുകയുണ്ടായി. തുടർന്ന് "ഇന്ത്യാസഹായ ക്ലബ്" വഴി വൻതുക കടം വാങ്ങി. പലതരം നീക്കുപോക്കുകൾക്ക് ഊന്നൽനൽകിക്കൊണ്ടാണ് നമ്മുടെ ഇറക്കുമതി - കയറ്റുമതി നിയമങ്ങൾ ആവിഷ്കരിക്കപ്പെട്ടതും നടപ്പാക്കിയതും.

വിദേശ ബഹുരാഷ്ട്ര കുത്തകകളുടെ സ്വാധീനം വർധിക്കുന്നതാണ്, തുടർന്ന് 1970-കളിലും 1980-കളിലും ദൃശ്യമാകുന്നത്. ഇന്ത്യക്കാവശ്യമായ സാങ്കേതിക വിദ്യ നൽകുന്നതിനോ കയറ്റുമതി ഉല്പന്നങ്ങൾ ഉണ്ടാക്കി വിദേശനാണ്യം നേടിതരുന്നതിനോ നാം വിദേശ കമ്പനികളെ നിർബന്ധിക്കുന്നില്ല. അവയുടെ ലക്ഷ്യം ലാഭമാണ്. അതിനാൽ സോപ്പ്, ചീർപ്പ്, കണ്ണാടി, തീപ്പെട്ടി, ബ്ലേഡ്, ടൂത്ത്പേസ്റ്റ് തുടങ്ങിയ സാധാരണ ഉപഭോക്തൃവസ്തുക്കൾ ഇണ്ടാക്കി നമ്മുടെ ഉൾനാടൻ കമ്പോളങ്ങളെ കൊള്ളയടിച്ചുകൊണ്ട് ലാഭം കൊയ്യുകയാണ് ഈ കമ്പനികൾ ചെയ്യുന്നത്. അങ്ങനെ തദ്ദേശീയ വ്യവസായങ്ങൾക്ക് ഉണ്ടാക്കാവുന്ന സാധനങ്ങളെല്ലാം വിദേശകുത്തകകൾക്ക് നിർമിക്കാൻ നാം അനുമതി നല്കി. പൊതുമേഖലാ സ്ഥാപനങ്ങൾ കാര്യക്ഷമമല്ലാതായി; സ്വകാര്യ സ്ഥാപനങ്ങൾക്ക് മിക്കതിനും നിൽക്കക്കള്ളിയില്ലാതായി, അവയെ സർക്കാർ ഏറ്റെടുക്കുകയും 'കാര്യശേഷി'യില്ലാത്ത പൊതുമേഖലയാക്കി മാറ്റുകയും ചെയ്തു. ഈ നടപടികൾ താങ്ങാനാവാത്ത നഷ്ടം വരുത്തി. നഷ്ടം നികത്താൻ നാം കിട്ടുന്നേടത്തുനിന്നെല്ലാം കടം

വാങ്ങി, അത്യാവശ്യമല്ലാത്ത പല സാധനങ്ങൾ ഇറക്കുമതി ചെയ്തുകൊണ്ട് നിരുത്തരവാദപരമായി വിദേശനാണ്യം ഉപയോഗിക്കുകയും ചെയ്തു. ഇതിന്റെയെല്ലാം ഫലമായി ഇന്ത്യ വീണ്ടും അതിരൂക്ഷമായ വിദേശനാണ്യപ്രതിസന്ധിയിൽ അകപ്പെട്ടിരിക്കുന്നു. നേരത്തെ 1960-കളിൽ സ്വീകരിച്ച അതേ നടപടികൾ ഇപ്പോൾ കൂടുതൽ രൂക്ഷമായ തോതിൽ സർക്കാർ എടുത്ത് പ്രയോഗിച്ചിരിക്കുകയാണ്. ഈ നടപടികളിൽ ഉറുപ്പികയുടെ വിനിമയനിരക്കിൽ വരുത്തിയ മാറ്റത്തെക്കുറിച്ചാണ് ഇനി വിശദീകരിക്കുന്നത്.

## ഉറുപ്പികയുടെ വിനിമയനിരക്കിലെ ഇടിവ്

നമ്മുടെ രാജ്യവുമായി വിദേശവ്യാപാരത്തിലും പണമിടപാടിലും ഏർപ്പെട്ടിരിക്കുന്ന രാജ്യങ്ങളിലെ നാണയങ്ങളുമായി ബന്ധപ്പെടുത്തി ഉറുപ്പികയുടെ വിദേശകൈമാറ്റവില കുറയ്ക്കുകയെന്നതാണ് വിനിമയ നിരക്കു കുറക്കുന്നതുകൊണ്ടുദ്ദേശിക്കുന്നത്. ഉദാഹരണമായി, 1991 മെയ് ഒന്നിന് അമേരി ക്കൻ നാണയമായ ഡോളർ ഒരെണ്ണം കിട്ടാൻ അഥവാ അമേരിക്കയിൽ ഒരു ഡോളർ വിലയുള്ള വസ്തു വാങ്ങാൻ ഇന്ത്യയിൽ 20.85 ക.യാണ് കൊടുക്കേണ്ടിയിരുന്നതെങ്കിൽ ജൂലായ് ഒന്നിന്റെ വിലയിടിവോടെ 23.04 ക.യും ജൂലായ് മൂന്നിന് 25.95 ക.യും കൊടുക്കണം. അതേപോലെ ബ്രിട്ടീഷ് നാണയമായ പവന് (പൗണ്ട്) 1991 മെയ് അവസാനം വരെ 34 ക. ആയിരുന്നെങ്കിൽ ജൂലായ് മൂന്നോടെ 41.59 ക. ആയി വർധിച്ചു. ജർമനി, ഫ്രാൻസ്, ജപ്പാൻ എന്നീ രാജ്യങ്ങളിലെ നാണയങ്ങളുമായും ബന്ധപ്പെടുത്തി ഇന്ത്യൻ ഉറുപ്പികയുടെ വില ഗണ്യമായി കുറച്ചിരിക്കുന്നു.

ഇതിനുള്ള ന്യായവാദങ്ങളെന്തൊക്കെ? പ്രത്യാഘാതങ്ങളെന്തൊക്കെ? ആദ്യം അധികാരികൾ പറയുന്നത് ശ്രദ്ധിക്കുക. ഉറുപ്പികയുടെ വിദേശ വിനിമയ വില കുറെനാളായി കുറഞ്ഞുവരികയാ യിരുന്നു. ഔദ്യോഗികമായി വില വെട്ടിക്കുറച്ചില്ലായിരുന്നെങ്കിലും അനൗദ്യോഗികമായി കുറയ്ക്കപ്പെട്ടിരുന്നു. എന്നുവച്ചാൽ നമ്മുടെ കച്ചവടരാജ്യങ്ങൾക്കിടയിൽ ഇന്ത്യൻ ഉറുപ്പികക്കുള്ള അംഗീകാരം കുറഞ്ഞുവരികയായിരുന്നു. ഈ നില തുടരാൻ കഴിയില്ലെന്നും നഷ്ടപ്പെട്ട അംഗീകാരം വീണ്ടെടുക്കാൻ വില കുറയ്ക്കേണ്ടി വരുമെന്നും എല്ലാവർക്കും അറിയാമായിരുന്നത്രെ. ഈ അവസ്ഥയിൽ വിദേശത്തുനിന്ന് പണം ഇന്ത്യയിലേക്ക് വന്നിരുന്നില്ല. എന്നാൽ, നമ്മുടെ ഇറക്കുമതി തുടരേണ്ടതായും വന്നു. ഇത് വലിയ വിദേശനാണയ പ്രതിസന്ധി ഉളവാക്കുകയും, ഈ പ്രതിസന്ധി തരണം ചെയ്യാൻ നാം നിർബന്ധിതരായിത്തീരുകയും ചെയ്തു. സ്വാഭാവികമായും ഉറുപ്പികയുടെ വിദേശവിനിമയ

വില കുറയ്ക്കേണ്ടിവന്നു. ഇതൊരു സാധാരണ സംഭവം മാത്രമാണ്– ഇതാണ് ഒന്നാമത്തെ വാദം.

വിനിമയനിരക്കിലെ മാറ്റം ക്ഷയോന്മുഖമായ ഇന്ത്യൻ സമ്പദ്ഘടനയെ പുനരുജ്ജീവിപ്പിക്കുമെന്നതാണ് രണ്ടാമത്തെ ന്യായം. ഇതു വഴി ഇന്ത്യൻ ഉല്പന്നങ്ങൾക്ക് അന്താരാഷ്ട്രവിപണിയിൽ വില കുറയും. ഒരു ഡോളറിന് അമേരിക്കക്കാരന് ഇതിനകം 20.85 ക.യുടെ ഇന്ത്യൻ സാധന ങ്ങളാണ് കിട്ടിയിരുന്നതെങ്കിൽ ഇനിമേൽ 25.95 ക.യുടെ വസ്തുക്കൾ കിട്ടും. ഇത് നമ്മുടെ മൊത്തം കയറ്റുമതി വർധിപ്പിക്കും. കയറ്റു മതി പ്രോത്സാഹിപ്പിക്കപ്പെട്ടാൽ കൂടുതൽ വിദേശനാണ്യം നേടാൻ കഴിയും. കയറ്റുമതി സ്വാഭാവികമായിത്തന്നെ വർധിക്കുന്നതിനാൽ അതിന് ചെലവാക്കുന്ന പ്രോത്സാഹനചെലവുകൾ കുറയ്ക്കാൻ കഴിയും. സർക്കാർ ചെലവ് കുറയ്ക്കാം. ഇറക്കുമതി കുറയും, ചില രംഗങ്ങളിൽ ഇറക്കുമതി വേണ്ടിവന്നാൽപോലും അത്തരം വസ്തുക്കളുമായി മത്സരിക്കാൻ നമ്മുടെ വസ്തുക്കൾ നിർബന്ധിതമാകുമ്പോൾ ഇന്ത്യൻ ഉല്പന്നങ്ങളുടെ ഗുണനിലവാരം മെച്ചപ്പെടും.

ഇത്തരം ന്യായവാദങ്ങൾ എത്രമാത്രം ശരിയാണ്? വിനിമയനിരക്കു കുറച്ചതുകൊണ്ട് മുകളിൽ പറഞ്ഞ പ്രശ്നങ്ങൾക്ക് പരിഹാരം കാണാൻ കഴിയുമോ? 1966–ൽ ഇതേ ന്യായവാദങ്ങൾ പറഞ്ഞ് ഇന്നത്തേതിനേക്കാൾ കൂടിയ തോതിൽ വിനിമയനിരക്കിൽ മാറ്റംവരുത്തിയിട്ടും പ്രശ്നങ്ങൾ പരിഹരിക്കാൻകഴിയാതെ പോയതെന്തുകൊണ്ടാണ്? ഇതുപോലുള്ള എത്രയോ ചോദ്യങ്ങൾക്ക് ഉത്തരം കണ്ടെത്താൻ ഈ അവസരത്തിൽ നാം ബാധ്യസ്ഥരാണ്. അതോടൊപ്പം ഈ കാരണങ്ങൾ മാത്രമാണോ ഈ നീക്കത്തിന്ന് പിന്നിലെന്നും പരിശോധിക്കേണ്ടതുണ്ട്.

നമ്മുടെ സാമ്പത്തിക പ്രതിസന്ധിയുടെ പ്രധാന കാരണമായിരിക്കുന്നത് ഭാരിച്ച അടവ് ശിഷ്ടകമ്മി (Balance of Payment - വിദേശ രാജ്യങ്ങളുമായുള്ള ഇടപാടിൽ വരവ് കഴിച്ച് ബാക്കി ചെലവ്) യാണ്. ഇത് പെട്ടെന്നുണ്ടായ ഒരു പ്രതിഭാസമല്ല. 1970-കളോടെ നാം തുടർന്നുവരുന്ന സാമ്പത്തിക നയത്തിന്റെ ഭാഗമായുള്ള ഇറക്കുമതി ഉദാരവൽക്കരണം (Import Liberalisation ഇറക്കുമതി നിയന്ത്രണങ്ങൾ ഇളവുചെയ്യാൻ) മൂലം ഉണ്ടായതാണ്. വേണ്ടതും വേണ്ടാത്തതുമെല്ലാം ഇറക്കുമതി ചെയ്ത് വിദേശനാണയം ദുർവ്യയം ചെയ്തത് മാത്രമല്ല, രാജ്യത്തെ ഉല്പാദനവ്യവസ്ഥ തകർക്കുകകൂടി ചെയ്തതാണ് പ്രശ്നം. ഇടയ്ക്കിടെയുള്ള വർധനവും കമ്മിയും നികത്താനായി അപ്പോഴൊക്കെ ഇടക്കാല വായ്പകൾ വാങ്ങി. ചെറിയ വായ്പകൾക്കനു

സരിച്ച് ചെറിയ തോതിൽ മാറ്റവും വരുത്തി. പ്രശ്നം ഗുരുതരമായതോടെ പരക്കം പാച്ചിൽ തുടങ്ങിയിരിക്കുന്നു. എന്ത് കെടുകാര്യവും ചെയ്ത് താൽക്കാലിക പ്രതിവിധി കാണുകയെന്നതാണ് ഇപ്പോഴത്തെ ലക്ഷ്യം.

## കയറ്റുമതി

കയറ്റുമതിയേയും ഇറക്കുമതിയേയും കുറിച്ചാണ് അധികാരികൾ വലിയ അവകാശവാദങ്ങളുന്നയിച്ചിരിക്കുന്നത്. ഈ പ്രചരണങ്ങളുടെ യാഥാർത്ഥ്യം വ്യക്തമാക്കേണ്ടതുണ്ട്. കയറ്റുമതിയുടെ കാര്യം ആദ്യം പരിശോധിക്കാം. എന്തെല്ലാമാണ് നമ്മുടെ പ്രധാന കയറ്റുമതി ഉല്പന്നങ്ങൾ. രൂപയുടെ വിനിമ യനിരക്ക് കുറക്കുക വഴി ഇവ എത്രമാത്രം വർധിപ്പിക്കാൻ കഴിയും? കാപ്പി. തേയില ഏലം. കുരുമുളക് തുടങ്ങിയ കാർഷികോല്പന്നങ്ങൾ. ചെമ്മീൻ തുടങ്ങിയ സമുദ്രോല്പന്നങ്ങൾ തുകൽ. തുകലുല്പന്നങ്ങൾ.. ഇരുമ്പയിര്. റെഡിമെ യ്ഡ് ഉടുപ്പുകൾ. ആഭരണങ്ങൾ തുടങ്ങിയവയാണ് നമ്മുടെ പ്രധാന കയറ്റുമതികൾ. കാർഷികോല്പന്നങ്ങൾ പൂർണമായും കാലാവസ്ഥയെ ആശ്രയിക്കുന്നു. സമുദ്രോല്പന്നങ്ങളുടെ കാര്യവും കൃത്യമായി മുൻകൂട്ടി കണക്കാക്കാവുന്നതല്ല. ഈ വസ്തുക്കളുടെ തനതായ പ്രത്യേകതകൊണ്ടു തന്നെ വിദേശത്ത് വിലയിലും ആവശ്യത്തിലും വരുന്ന മാറ്റത്തിന്നനുസരിച്ച് ഉല്പാദനം കൂട്ടാൻ കഴിയുന്നവയല്ല.

മറ്റൊരു കാര്യം കയറ്റുമതി നമുക്ക് ഏകപക്ഷീയമായി വർധിപ്പിക്കാൻ കഴിയില്ലെന്നതാണ്. അതിന് മറ്റൊട്ടേറെ കടമ്പകൾ കടക്കേണ്ടതുണ്ട്. ഓരോ ഉല്പന്നത്തിനും ഓരോ രാജ്യത്തേക്ക് കയറ്റുമതി ക്വാട്ടയുണ്ട്. ഓരോ രാജ്യവും ഓരോ ഉല്പന്നങ്ങൾ നമ്മളോട് എത്രമാത്രം വാങ്ങാമെന്ന് കരാർ ചെയ്ത അളവിനാണ് 'ക്വാട്ട' എന്ന് പറയുന്നത്. ക്വാട്ടയിൽ മാറ്റം വരുത്താനുള്ള ചർച്ചകളൊന്നും നടന്നിട്ടില്ല. വിനിമയനിരക്ക് കുറച്ച സ്ഥിതിയിൽ കയറ്റുമതി വർധിപ്പിച്ചാൽമാത്രമെ മുമ്പ് സമാഹരിക്കാൻ കഴിഞ്ഞ വിദേശനാണയമെങ്കിലും ലഭിക്കു.

നമ്മുടെ പല കയറ്റുമതി ഉല്പന്നങ്ങളുടെ കുറഞ്ഞ ഗുണനിലവാരവും കൂടിയ ഉല്പാദനചെലവുമാണ്, രണ്ടാമത്തെ പ്രശ്നം. ഏലം. കാപ്പി. തുടങ്ങിയ തോട്ടവിളകളിൽപോലും ഗ്വാട്ടിമാല, ബ്രസ്സീൽ. തുടങ്ങിയ രാജ്യങ്ങൾ നമ്മളെക്കാൾ ഗുണനിലവാരത്തിലും ഉല്പാദനക്ഷമതയിലും എത്രയോ മുന്നോട്ട് പോയിരിക്കുന്നു. അവർക്ക് അന്താരാഷ്ട്രവിപണിയിൽ മത്സരിക്കാ

നും കിടപിടിക്കാനുമുള്ള ശേഷി വളരെ കൂടുതലാണ്. ഈ പ്രശ്നം ഇന്ത്യൻ കയറ്റുമതിയെ മൊത്തത്തിലും കേരളത്തെ പ്രത്യേകിച്ചും ബാധിക്കുന്നതാണ്. പുത്തൻ മണ്ണിൽ ഉയർന്ന ഗുണനിലവാരത്തോടെ ഇവിടങ്ങളിൽ ഉല്പാദനം നടക്കുന്നു. അന്താരാഷ്ട്ര വിപണിയിൽ നടക്കുന്ന കടുത്ത മത്സരങ്ങളാൽ ഇപ്പോൾത്തന്നെ ഇന്ത്യൻ ഉല്പന്നങ്ങൾക്കും പിടിച്ചുനിൽക്കാൻ കഴിയുന്നില്ല.

മൂന്നാമതായി, അന്താരാഷ്ട്ര വിപണിയിൽത്തന്നെ വന്നുകൊണ്ടിരിക്കുന്ന മാറ്റങ്ങളാണ്. അന്താരാഷ്ട്ര വ്യാപാരം മൊത്തം മന്ദീഭവിച്ചുകൊണ്ടിരിക്കുന്നതായാണ് കഴിഞ്ഞ ദശകത്തിലെ കണക്കുകൾ സൂചിപ്പിക്കുന്നത്. തികച്ചും ആധുനികമായ ഇലക്ട്രോണിക്സ്, ഓട്ടോമൊബൈൽ എന്നീ രംഗങ്ങളിലാകട്ടെ നമുക്ക് കാര്യമായ പങ്കൊന്നുമില്ലതാനും. വികസിതരാജ്യങ്ങൾ മിക്കതും ഇറക്കുമതി കുറയ്ക്കാനുള്ള ശ്രമത്തിലാണ്. സൂപ്പർ- 301 സ്പെഷൽ 301 തുടങ്ങിയ (അമേരിക്കയിലെ കയറ്റുമതി- ഇറക്കുമതിയുമായി ബന്ധപ്പെട്ട) നിയമങ്ങൾ ഉപയോഗിച്ച് ഇന്ത്യൻ കയറ്റുമതിയെ നിരുത്സാഹപ്പെടുത്താൻ അമേരിക്ക നടത്തിയ ശ്രമങ്ങൾ, GATT (വ്യാപാരവും തീരുവയും സംബന്ധിച്ച പൊതു ഉടമ്പടി, വിദേശവ്യാപാരം സംബന്ധിച്ച ചർച്ചകൾ നടത്തിയിരുന്ന വേദി.) രംഗത്ത് നടക്കുന്ന ചർച്ചകൾ, പേറ്റന്റ് ചർച്ചകൾ എന്നിവയെയെല്ലാം ഇതുമായി ബന്ധപ്പെടുത്തി കാണേണ്ടതാണ്.

നാലാമത്തേത്, ഇന്ത്യയിലേക്ക് വിദേശനാണയം വരുന്നതിന്റെ പ്രശ്നമാണ്. കയറ്റുമതിക്കാരായ കുത്തകകൾ അവർക്ക് കിട്ടുന്ന വിദേശനാണയം ഇന്ത്യയിലേക്ക് കൊണ്ടുവരുന്നില്ലെന്നതാണ് ഔദ്യോഗിക പ്രസ്താവനകൾ തന്നെ കാണിക്കുന്നത്. ഈ തുക അവർ വിദേശബാങ്കുകളിൽ നിക്ഷേപിക്കുകയോ അന്യരാജ്യങ്ങളിൽ വ്യവസായങ്ങൾ നടത്താനായി ഉപയോഗിക്കുകയോ ആണ് ചെയ്യുന്നത്. ഇത്തരം വിദേശപണം കൊണ്ടുവരാൻ വേണ്ടി നിർബന്ധനടപടികളൊന്നും സർക്കാരോ റിസർവ്വ് ബാങ്കോ എടുത്തുകാണുന്നില്ല. അതിനാൽ, വിദേശത്ത് പണം നിക്ഷേപിക്കുന്ന കയറ്റുമതിക്കാരായ കുത്തകകളെ സംബന്ധിച്ചിടത്തോളം വിനിമയനിരക്ക് കുറച്ചത് വലിയൊരു അനുഗ്രഹമാണ്.

കയറ്റുമതി വർധനവിന്റെ പേരിൽ നടത്തുന്നത് വെറും പൊള്ളയായ അവകാശവാദങ്ങൾ മാത്രമാണ്. ജനങ്ങളുടെ കണ്ണിൽ പൊടിയിടാനുള്ള തട്ടിപ്പ് മാത്രമാണിവ. ഇന്നത്തെ അവസ്ഥയിൽ ഉറുപ്പികയുടെ വിനിമയനിരക്ക് കുറച്ചുകൊണ്ട് ഇന്ത്യയുടെ കയറ്റുമതി വർധിപ്പിക്കാൻ കഴിയില്ല.

## ഇറക്കുമതി

ഇനി ഇറക്കുമതിയുടെ കാര്യം പരിശോധിക്കാം. എന്തെല്ലാമാണ് നമ്മുടെ പ്രധാന ഇറക്കുമതി ഉല്പന്നങ്ങൾ. വിനിമയനിരക്കു കുറക്കുക വഴി ഇവയിൽ ഏതെങ്കിലും ഒഴിവാക്കാനോ അളവ് കുറയ്ക്കാനോ കഴിയുമോ? നമ്മുടെ ഇറക്കുമതിയിൽ പ്രധാന ഇനം എണ്ണ ഉല്പന്നങ്ങളാണ്. എണ്ണ ഉല്പന്നങ്ങളുടെ ഉപയോഗം ഇന്നത്തെ രീതിയിൽ അനിയന്ത്രിതമായി തുടരുന്നേടത്തോളം അതിന്റെ ഇറക്കുമതി കുറയുന്ന പ്രശ്നമില്ല. എണ്ണയുടെ സ്വകാര്യ ഉപഭോഗം കുറയ്ക്കാൻ വില കൂട്ടിയതുകൊണ്ട്മാത്രം സാധ്യമല്ലെന്നത് വ്യക്തമാണ്. ഉറുപ്പികയുടെ വിനിമയനിരക്ക് കുറച്ച് എണ്ണയുടെ ഇറക്കുമതി കുറയ്ക്കാൻ ശ്രമിക്കുന്നതിൽ അർഥമില്ല. പകരം ഇറക്കുമതി ചെയ്യുന്ന എണ്ണയുടെ ഉപയോഗത്തിൽ കർശനമായ നിയന്ത്രണമേർപ്പെടുത്തി ഉപയോഗത്തിന് മുൻഗണനാക്രമം നിശ്ചയിച്ച് ദുർവ്യയം ഇല്ലാതാക്കുകയാണ് വേണ്ടത്. അതിനാകട്ടെ വിനിമയനിരക്ക് കുറക്കേണ്ട ആവശ്യമില്ല.

യുദ്ധോപകരണങ്ങളുടെ ഇറക്കുമതിയും പ്രതിരോധചെലവുമാണ് രണ്ടാമത്തെ ഇനം. ഇന്ത്യ മറ്റ് രാജ്യങ്ങൾക്ക് അന്യാധീനപ്പെടാത്തവിധം സൈനികശേഷി ഉണ്ടായിരിക്കണമെന്ന് നാമെല്ലാം ആഗ്രഹിക്കുന്നു. ഈ ദൗർബല്യം ചൂഷണം ചെയ്യുന്നത് വൻകിട ആയുധകമ്പനികളാണ്. ഏതാണ്ട് വിമാനവാഹിനികപ്പലുകൾകൂടി നാം ഉടനെ വാങ്ങാൻ പോവുകയാണത്രെ. അയൽ രാജ്യങ്ങളുമായി സുഹൃദ്ബന്ധം സ്ഥാപിക്കുകയും നിലനിർത്തുകയുമാണ് വേണ്ടത്. പ്രകോപനപരമല്ലാത്ത സമീപനം നമ്മുടെ ഭാഗത്തുനിന്നുണ്ടാകണം. ഇപ്പോൾ കേന്ദ്രബജറ്റിന്റെ വലിയൊരു ശതമാനം പ്രത്യക്ഷമായും പിന്നെ 'രാജ്യരക്ഷാരഹസ്യ'ത്തിൽ പരോക്ഷമായും വൻതുക യുദ്ധോപകരണങ്ങൾക്കും മറ്റുമായി ചെലവഴിക്കേണ്ടിവരുന്നു. ഈ സ്ഥിതി ഒഴിവാക്കണം. 1985 ന് ശേഷം ഏറ്റവും കൂടുതൽ യുദ്ധോപകരണം ഇറക്കുമതി ചെയ്ത രാജ്യമാണ് ഇന്ത്യ.

ഇറക്കുമതിയിൽ അടുത്തത് യന്ത്രസാമഗ്രികളാണ്. ഇതിൽ ഭൂരിഭാഗവും സമ്പന്നരുടെ ആഡംബര ഉപഭോഗത്തിനും, ആഡംബര വസ്തുക്കളുടെ ഉല്പാദനത്തിനും വേണ്ടിയുള്ളതാണ്. 1900 കോടി.ക. മുടക്കി 19 യാത്രാവിമാനങ്ങൾ നാം ഉടനെ ഇറക്കുമതി ചെയ്യുന്നു. സാമ്പത്തിക തകർച്ചമൂലമുണ്ടായ മുരടിപ്പകറ്റാൻ ഒരു വിഭാഗം ധനശാസ്ത്രജ്ഞർ കണ്ടെത്തിയ വികസനപന്ഥാവായിരുന്നു ആഡംബര വസ്തുക്കളുടെ ഉല്പാദനത്തിലും വിപണനത്തിലും ഊന്നിയ പുതിയ സാമ്പത്തിക നയം.

ഇന്ത്യയിലെ പകുതിയോളം ജനങ്ങൾ ഇന്നും കേവല ദരിദ്രരാണ്. (ബി. എസ്.മിൻഹാസിനെപ്പോലുള്ള വിദഗ്ധർ ഇക്കാര്യം അടുത്തകാലത്തായി കൃത്യമായി കണക്കാക്കിയിട്ടുണ്ട്.) ദരിദ്രർക്ക് നിത്യോപയോഗ വസ്തുക്കൾ പോലും വാങ്ങാൻ കഴിയുന്നില്ല. വേണ്ടത്ര വാങ്ങൽ കഴിവ് ഇല്ലാത്തതിനാൽ ആഭ്യന്തര കമ്പോളം മുരടിക്കുന്നു. ഉല്പാദനമേഖല വളരാതിരിക്കുകയും സമ്പദ്‌വളർച്ച മന്ദീഭവിക്കുകയും ചെയ്യുന്നു. ഭൂരിപക്ഷം ജനങ്ങൾ ദരിദ്രരാണെങ്കിലും സമൂഹത്തിൽ ഒരു പത്ത് ശതമാനം, ഇന്നത്തെ കണക്കിൽ ഏതാണ്ട് പത്ത് കോടിയോളം ജനങ്ങൾ സുഖലോലുപരും സമ്പന്നരുമാണ്. അവർക്ക് കാറും, ഫ്രിഡ്ജും, മോട്ടോർ സൈക്കിളും, ടി.വിയും വായുതണുപ്പിക്കുന്നതും, വെള്ളം ചൂടാക്കുന്നതുമെല്ലാം വേണം. എന്തു വില കൊടുത്തും ഇവയൊക്കെ വാങ്ങാൻ ഇവർ തയ്യാറാണ്. ഇവയുടെ വില്പനക്കായി പലതരം വായ്പകൾ നൽകി പ്രോത്സാഹിപ്പിക്കാൻ കമ്പനികളും അവരുടെ ബാങ്കുകളും തയ്യാറാണ്. ഇതോടെ ആഡംബര ഉപഭോഗ വസ്തുക്കളുടെ ഉല്പാദനവും വിപണനവും ഇന്ന് പല മടങ്ങ് വർധിച്ചിരിക്കയാണ്. ഇതിനുവേണ്ട യന്ത്ര സാമഗ്രികളാണ് ഇറക്കുമതിയിൽ ഒരു പ്രധാന ഇനം. ഉറുപ്പികയുടെ വിനിമയ നിരക്ക് കുറക്കുക വഴി ഈ ഇറക്കുമതി കുറയ്ക്കാൻ കഴിയുമോ? ഇല്ല, കാരണം സമ്പ ന്നരായ ഈ പത്ത് ശതമാനത്തിന്റെ പത്ത് ശതമാനമാണ് എന്ത് ഇറക്കുമതി ചെയ്യണമെന്നും എന്ത് കയറ്റുമതി ചെയ്യണമെന്നും, ആർ ഭരിക്കണമെന്നു പോലും തീരുമാനിക്കുന്നത്. ഇവരെ പ്രോത്സാഹിപ്പിക്കാനാണ് നാം പുതിയ വ്യവസായനയം കൊണ്ടുവരുന്നത്. അതാകട്ടെ, ഇറക്കുമതി ഉദാരവൽക്കരണത്തിനാണ് വീണ്ടും ഊന്നൽ നൽകിയിരിക്കുന്നത്. ഒരു ഭാഗത്ത് ഇറക്കുമതി നിയന്ത്രിക്കാൻ വേണ്ട കുറഞ്ഞ വിനിമയനിരക്ക് മാറ്റം മറുഭാഗത്ത് ഇറക്കുമതി ഉദാരവൽക്കരണത്തിനു വേണ്ട നിയമനിർമാണം- പരസ്പര വിരുദ്ധമായ ഈ സമീപനം ജനങ്ങളെ വിഡ്ഢികളാക്കാൻവേണ്ടി മാത്രമാ ണെന്ന് കരുതിക്കൂടാ.

കയറ്റുമതി വർധിപ്പിച്ച്,ഇറക്കുമതി നിയന്ത്രിച്ച് വിദേശ വിനിമയശേഖരം വർധിപ്പിച്ച് നാം നേരിടുന്ന പ്രതിസന്ധി ഒഴിവാക്കി ഇന്ത്യൻ സമ്പദ്ഘടനയെ പുനരുജ്ജീവിപ്പിക്കാൻ ഉറുപ്പികയുടെ വിനിമയനിരക്ക് കുറക്കുക വഴി സാധിക്കയില്ലെ ന്നത് വ്യക്തമാണ്. വിനിമയനിരക്കിന്റെ സൈദ്ധാന്തിക പ്രസക്തിയല്ല പ്രശ്നം, മറിച്ച് രാജ്യം നേരിടുന്ന പ്രധാന പ്രശ്നങ്ങൾ പരിഹരിക്കാൻ ഇതുകൊണ്ടു കഴിയുകയില്ലെന്നതാണ് അനുഭവം തെളിയിക്കുന്നത്. ഇതേ വാഗ്ദാനങ്ങൾ തന്നെയായിരുന്നു 1966-ൽ ഉറുപ്പികയുടെ

വിനിമയനിരക്ക് കുറച്ചുകൊണ്ടുള്ള പ്രസ്താവനയിൽ അന്നത്തെ ധനകാര്യ മന്ത്രി ശ്രീ.സച്ചിൻ ചൗധരി നൽകിയിരുന്നത്. സംഭവിച്ചതോ?– അഭൂത പൂർവ്വമായ വിലക്കയറ്റം, വർധിച്ച അടവുശിഷ്ടകമ്മി, കൂടിയ വിദേശവായ്പ, 1981-ലെ ഐ.എം.എഫ് കീഴടങ്ങൽ, വിദേശനാണ്യ പ്രതിസന്ധി എന്നി ങ്ങനെ പ്രശ്നങ്ങൾ ഒന്നൊന്നായി വർധിച്ചു വരികയാണുണ്ടായത്. ഇവ കൂടുതൽ സങ്കീർണതകളിലേക്ക് രാജ്യത്തെ വലിച്ചിഴച്ചു. ചുരുക്കത്തിൽ, സ്വന്തം നാണയത്തിന്റെ വിനിമയനിരക്ക് കുറക്കുക എന്നത് തകർന്നു കൊണ്ടിരിക്കുന്ന സമ്പദ്‌വ്യവസ്ഥയുടെ ഒരു ലക്ഷണം മാത്രമാണ്. രോഗ ത്തിനുള്ള ചികിത്സയല്ല. ഈ ലക്ഷണം കണ്ട് തക്കതായ പ്രതിവിധികൾ സ്വീകരിക്കുകയാണ് അടിയന്തരമായി വേണ്ടത്.

## ഐ.എം.എഫ്-ഉം വായ്പയും

മുകളിൽ വിവരിച്ചതിൽ നിന്ന് ഒരു കാര്യം വ്യക്തമാണ്. ഇറക്കുമതി, കയറ്റുമതി എന്നിവക്ക് പുറമെ ഉറുപ്പിക വിനിമയനിരക്ക് കുറച്ചതിന് പിന്നിൽ മറ്റെന്തോ ചില കാരണങ്ങൾ കൂടിയുണ്ട്. അതായി അന്താരാഷ്ട്ര നാണയനിധി (ഐ.എം.എഫ്)യിൽ നിന്ന് വാങ്ങുന്ന ഭീമമായ വായ്പയാണ്. ഈ വായ്പക്കുള്ള നിബന്ധനകളിൽ ഒന്നാണ് വിനിമയനിരക്ക് കുറക്കൽ. അതിനാൽ നിധിയെക്കുറിച്ചും അതിന്റെ വായ്പാ ഉപാധികളെക്കുറിച്ചും പ്രത്യാഘാതങ്ങളെ കുറിച്ചുമാണ് ഇനി പരിശോധിക്കുന്നത്.

രണ്ടാംലോക യുദ്ധത്തിന്റെ അവസാനത്തോടെയാണ് നാണയ നിധിയും ലോകബാങ്കും രൂപീകരിക്കപ്പെടുന്നത്. യുദ്ധത്തിൽ തകർന്നു പോയ യൂറോപ്യൻ രാജ്യങ്ങളുടെ വിദേശനാണയപ്രശ്നങ്ങൾക്ക് പരിഹാരം കാണുകയായിരുന്നു നിധിയുടെ ലക്ഷ്യം. അംഗരാജ്യങ്ങൾ തമ്മിലുള്ള വിദേശവിനിമയ നിരക്ക് തീരുമാനിക്കുന്നത് സംബന്ധിച്ചുള്ള തർക്കങ്ങൾക്ക് മാധ്യസ്ഥം വഹിക്കുക, ഏതെങ്കിലും അംഗരാജ്യത്തിന് ആവശ്യത്തിന് വിദേശനാണയം ഇല്ലാതെ വന്നാൽ ആ രാജ്യങ്ങളെ സഹായിക്കുക, എന്നീ വിധത്തിലായിരുന്നു നിധി പ്രവർത്തിച്ചു വന്നത്. ക്രമേണ ക്രമേണ ഇതിന്റെ പ്രവർത്തനപരിധി വിപുലീകരിക്കപ്പെട്ടു. ആദ്യം അവികസിത രാജ്യങ്ങളിൽ അജണ്ടയിൽ ഇല്ലായിരുന്നെങ്കിലും പതുക്കെപതുക്കെ അവികസിത രാജ്യ ങ്ങൾ ആയിത്തീർന്നു ഐ.എം.എഫിന്റെ മുഖ്യ ഇരകൾ. കാരണം, വികസിത രാജ്യങ്ങൾക്ക് വിദേശനാണയ പ്രതിസന്ധിയൊന്നും വന്നില്ല. അതെല്ലാം 1960-കളുടെ തുടക്കത്തിൽതന്നെ പരിഹരിക്കപ്പെട്ടു. ഏതാണ്ട് സന്തുലി തമായ ബന്ധങ്ങൾ ഇവതമ്മിൽ വളർന്നുവന്നു. അതേസമയം പുതുതായി

സ്വാതന്ത്ര്യംപ്രാപിച്ച രാജ്യങ്ങളിൽ പ്രശ്നമിതായിരുന്നില്ല. ഈ രാജ്യങ്ങൾ പണ്ടെത്തെപ്പോലെ ഇറക്കുമതി തുടർന്നു. കയറ്റുമതി വർധിപ്പിക്കാൻ കഴിഞ്ഞില്ലെന്നു മാത്രമല്ല അവരുടെ കയറ്റുമതി വിലകൾ ഇടിയുകയാണ് പലപ്പോഴും ചെയ്തത്. ഇതിന്റെ ഫലമായി അവസ്ഥ് വിദേശനാണയം ഇല്ലാതെ വന്നു. വിദേശനാണയപ്രതിസന്ധി ഈ രാജ്യങ്ങൾക്കെല്ലാം അനുഭവപ്പെട്ടു. ഇന്ത്യയടക്കമുള്ള രാജ്യങ്ങൾ തങ്ങളെ സഹായിക്കണമെന്ന് പറഞ്ഞ് ഐ.എം.എഫിനെ സമീപിക്കാൻ തുടങ്ങി. അങ്ങനെ ആദ്യമായി ലോകത്തിൽ ഇന്ത്യയെ സഹായിക്കാൻ വേണ്ടി നിധിയും ലോകബാങ്കും ഇന്ത്യക്ക് കടം തരുന്ന രാജ്യങ്ങളുടെയൊക്കെ ഒരു യോഗം വിളിച്ചു കൂട്ടി. അങ്ങെനെയാണ് 'ഇന്ത്യ സഹായക്ലബ്' ഉയർന്നു വന്നത്. ഇത്രയുപായപ്പോൾ ഐ.എം.എഫിനും അമേരിക്കക്കും ഒരുകാര്യം ബോധ്യപ്പെട്ടു. ഈ സന്ദർഭം ഉപയോഗിച്ച് അവികസിതരാജ്യങ്ങളെയെല്ലാം തങ്ങളുടെ ചൊൽപ്പടിക്ക് നിർത്താനുള്ള ശ്രമങ്ങൾ ആരംഭിക്കാറായിരിക്കുന്നു. കടം തരാം, വിദേശ നാണയ പ്രതിസന്ധി പരിഹരിക്കാൻ സഹായിക്കാം, പക്ഷെ, കടം വാങ്ങുന്നവർ നാട്ടിൽ ചില നടപടികളൊക്കെ സ്വീകരിക്കണം എന്നൊക്കെ നിധി അവികസിത രാജ്യങ്ങളെ ഉപദേശിക്കാൻ തുടങ്ങി. പക്ഷെ, അന്നൊന്നും ഉപദേശം നല്കാമെന്നല്ലാതെ അടിച്ചേല്പിക്കാൻ കഴിയുമായിരുന്നില്ല. ഇതിന് രണ്ട് കാരണങ്ങൾ ഉണ്ട്. ഒന്നാമതായി ഐ.എം.എഫിന്റെ വ്യവസ്ഥകൾ അസ്വീകാര്യമാണെന്ന് ബോധ്യമായാൽ സോവിയറ്റ് യൂണിയനിലോ മറ്റോ പോയി കടം മേടിക്കാൻ കഴിയുമായിരുന്നു. രണ്ടാമതായി, നിർദേശങ്ങൾ പാലിക്കാതെ കടം തരാൻ ഐ.എം.എഫ് തയ്യാറല്ലെങ്കിൽ ലോകത്തുള്ള മറ്റ് ബഹുരാഷ്ട്ര വാണിജ്യ ബാങ്കുകളിൽനിന്ന് കടം വാങ്ങാൻ കഴിയുമായിരുന്നു. എന്നാൽ ഇന്നത് സാധ്യമല്ല. സോഷ്യലിസ്റ്റ് രാജ്യങ്ങൾ കൂടുതൽ പ്രതിസന്ധിയിൽ അകപ്പെട്ടിരിക്കുന്നു. ബഹു രാഷ്ട്ര ബാങ്കുകൾ വളർന്നിട്ടേയുള്ളു. പക്ഷേ, ഈ ബാങ്കുകളെല്ലാം ഐ.എം. എഫിനെ തങ്ങളുടെ നേതാവായി അംഗീകരിച്ചിരിക്കുകയാണ്.

ബാങ്കുകളുലെ ഈ സംഭവവികാസങ്ങൾ ഉണ്ടായത് 1970-കളിൽ ആണ്. പെട്രോളിന്റെ വില വർധിച്ച് അറബികളുടെ കൈയിൽ ഒട്ടേറെ പെട്രോ ഡോളറുകൾ വന്നു ചേർന്നു. അറബികൾ ഈ പണമെല്ലാം യൂറോപ്പിലേയും അമേരിക്കയിലേയും ബാങ്കുകളിൽ നിക്ഷേപിച്ചു. ഈ ഭീമൻ ബാങ്കുകൾക്കാകട്ടെ തങ്ങളുടെ കൈയിൽ കിട്ടിയിരിക്കുന്ന പണം ആർക്കെങ്കിലും കടം കൊടുക്കണം. എങ്കിലേ ലാഭം കിട്ടൂ. വായ്പ വാങ്ങാൻ ആൾക്കാരെ അന്വേഷിച്ച് മൂന്നാം ലോക രാജ്യങ്ങളിൽ പോയി അവിടത്തെ

ഭരണാധികാരികളെ വായ്പ അടിച്ചേൽപിച്ചു എന്ന് പറഞ്ഞാൽ അതിശയോക്തിയായിരിക്കില്ല. ഓരോ യുദ്ധവിമാനങ്ങളും പോർ വിമാനങ്ങളും ടാങ്കുകളും വാങ്ങാനുള്ള പണം ഇതാണെന്ന് പറഞ്ഞ് അടിച്ചേൽപിക്കുകയായിരുന്നു. അങ്ങനെ മൂന്നാം ലോകരാജ്യങ്ങളും മറ്റും ഭീമമായ കടം വാങ്ങിച്ചുകൂട്ടി. പക്ഷെ, 80കൾ ആയപ്പോഴേക്കും ഈ കടത്തിന്റെ ഗഡുക്കൾ തിരിച്ചടക്കാൻ കഴിഞ്ഞില്ലെന്ന് മാത്രമല്ല പലിശപോലും തിരിച്ചടക്കാൻ പല രാജ്യങ്ങൾക്കും പറ്റാതെ വന്നു. ഒരു പ്രസിദ്ധമായ ചൊല്ലുണ്ട് "നിങ്ങൾ വാങ്ങിയത് ചെറിയ വായ്പയാണെങ്കിൽ നിങ്ങൾക്കാണ് തലവേദന. നിങ്ങൾ വാങ്ങിയത് വലിയ വായ്പയാണെങ്കിൽ വായ്പ തന്നവർക്കാണ് തലവേദന". എന്നതുപോലെ നമ്മുടെ ഈ ഭീമൻ ബാങ്കുകളെല്ലാം വലിയ അക്കിടിയിലായി. ഏതെങ്കിലും അവികസിത രാജ്യം പണം തരില്ല എന്നു പറഞ്ഞാൽ തകരാൻ പോകുന്നത് ഈ രാജ്യമല്ല. ബാങ്കുകളാണ്. ബാങ്കുകളുടെ നിലനില്പ് അതിന്മേലുള്ള വിശ്വാസത്തിൽ അധിഷ്ഠിതമാണ്. വിശ്വാസത്തിന് ഇളക്കം തട്ടിയാൽ ബാങ്കുകൾ പൊളിയും. സംഗതികൾ ഇത്രയൊക്കെ ആയപ്പോഴാണ് ഈ ബാങ്കുകൾ എല്ലാംകൂടി ഐ.എം.എഫിന്റെ മധ്യസ്ഥം സ്വീകരിച്ചത്. "ഈ രാജ്യങ്ങളോട് ഉപദേശി ക്കാനും വിലപേശാനും ഞങ്ങൾ ഒറ്റയ്ക്ക് ഒറ്റയ്ക്ക് പോകുന്നില്ല. നിങ്ങളുടെ സർട്ടിഫിക്കറ്റ് ഉണ്ടെങ്കിലേ ഞങ്ങളിനി കടം കൊടുക്കൂ. ഞങ്ങൾ കൊടുത്ത പഴയ കടം തിരിച്ച് കിട്ടണം." ഇതായിരുന്നു ബാങ്കുളുടെ നിലപാട്.

അങ്ങനെ എൺപതുകൾ ആയപ്പോഴേക്കും അന്താരാഷ്ട്ര നാണയനിധി എന്നു പറയുന്നത് ലോക വായ്പ കൊള്ളകൊടുക്കലിന്റെ അധിപൻ ആയിത്തീർന്നു. ഇപ്പോഴും അന്താരാഷ്ട്ര നാണയനിധി നേരിട്ട് നൽകിയിട്ടുള്ള വായ്പ മൊത്തം വായ്പയുമായി തട്ടിച്ചുനോക്കുമ്പോൾ വളരെ തുച്ഛമാണ്. ഇന്ത്യയുടെ കടം എത്രയാണെന്ന് കൃത്യമായി അറിയില്ലെങ്കിലും 1989-90–ൽ ഇന്ത്യയുടെ മൊത്തം കടത്തിൽ നിധിയുടെ വായ്പ 2.5ശതമാനമെ വരുന്നുള്ളൂ. നിധിയിൽ നിന്നുള്ള വായ്പ വളരെ തുച്ഛമാണെന്നർഥം. അപ്പോൾ എവിടെയാണ് നിധി യുടെ ശക്തിയിരിക്കുന്നത്? നിധിയിൽനിന്ന് കുറച്ചെങ്കിലും കടം വാങ്ങുക. ആ കടത്തിനുള്ള നിബന്ധനകൾ പാലിക്കുക. അതിനുള്ള സർട്ടിഫിക്കറ്റ് മേടിച്ചാൽ മാത്രമേ മറ്റ് ലോകവാണിജ്യ ബാങ്കുകളിൽനിന്ന് നമുക്ക് വായ്പ കിട്ടൂ. ഇതാണ് ഐ.എം.എഫിന്റെ ശക്തി. അങ്ങനെ, അമേരിക്കയുടെ മേധാവിത്വത്തിലുള്ള പുത്തൻ കൊളോണിയൽ വ്യവസ്ഥ നിലനിർത്തുന്ന തിന്റെ ഏറ്റവും ശക്തമായിട്ടുള്ള ഉപകരണമായി അന്താരാഷ്ട്ര നാണയനിധി ഇന്ന് മാറിയിരിക്കുന്നു. കിഴക്കൻ യൂറോപ്പിലെ

തകർച്ചക്കും മറ്റും പല കാരണ ങ്ങൾ ഉണ്ട്. പക്ഷെ, പ്രധാനപ്പെട്ട കാരണങ്ങളിൽ ഒന്ന്, ഈ രാജ്യങ്ങൾ വാങ്ങിച്ചു കൂട്ടിയ വിദേശ കടവും പിന്നെ അവസാനം ഈ കടങ്ങൾ വഴി അന്താരാഷ്ട്ര നാണയനിധി പോളണ്ടിലേക്കും ഹങ്കറിയിലേക്കും മറ്റും കടന്നു കയറിയതുംതന്നെയാണ്. തങ്ങൾക്ക് എതിരായിട്ടുള്ള വ്യവസ്ഥകളെ തുരങ്കം വയ്ക്കുന്നതിന്, സ്വതന്ത്രമായിട്ടുള്ള അവികസിത രാജ്യങ്ങളെ ചൊൽപ്പടിക്ക് നിറുത്തുന്നതിന്, ഇന്ന് അമേരിക്കയുടെ കൈയിലെ ഏറ്റവും പ്രധാനപ്പെട്ട ആയുധങ്ങളിലൊന്നായി അന്താരാഷ്ട്ര നാണയനിധി മാറിയിരിക്കുകയാണ്. ഈ പ്രവർത്തനങ്ങളിലൂടെ അന്താരാഷ്ട്ര നാണയനിധി കൃത്യമായി എഴുതി വച്ചിട്ടില്ലെങ്കിലും, എന്തായിരിക്കണം പുതിയ ലോക വ്യവസ്ഥ, അതിലേക്ക് എത്തിച്ചേരുന്നതിനുവേണ്ടി എന്തെല്ലാം നടപടികൾ സ്വീകരിക്കണം എന്നതിന് ഒരു കാഴ്ചപ്പാട് ഉണ്ടാക്കിയിട്ടുണ്ട്. ആ കാഴ്ചപാടിന്റെ നയങ്ങളാണ് നിബന്ധനകൾ എന്നപേരിൽ നമ്മെ അടിച്ചേൽപിക്കുന്നത്.

എന്താണ് ആ കാഴ്ചപ്പാട്? അന്താരാഷ്ട്ര നാണയ നിധിയുടെയും, ലോക ബാങ്കിന്റെയും, GATT-ന്റെയും എല്ലാം പരമമായ ലക്ഷ്യം ഇന്നല്ലെങ്കിൽ നാളെ സർവതന്ത്ര സ്വാന്ത്രമായിട്ടുള്ള ഒരു ആഗോള മുതലാളിത്ത വ്യവസ്ഥ ഉണ്ടാക്കി എടുക്കുക എന്നതാണ്. ആഗോളവ്യവസ്ഥ, അതായത് മുതലാളിത്ത വ്യവസ്ഥ, ഇതിന്റെ പ്രത്യേകത അത് സർവതന്ത്രസ്വതന്ത്രമായിരിക്കണം എന്നതാണ്. പരമാധികാരരാഷ്ട്രങ്ങൾ ഉണ്ടാകും. പക്ഷെ, ഈ രാഷ്ട്രങ്ങൾ മുതലാളിത്തം പറഞ്ഞിരുന്നാൽ പോര, ഈ രാഷ്ട്രങ്ങൾ തമ്മിലുള്ള സാമ്പത്തിക ബന്ധങ്ങൾക്ക് വിഘ്നങ്ങൾ പാടില്ല. സർവതന്ത്രസ്വതന്ത്രമായിരിക്കണം. ഇറക്കുമതി, കയറ്റുമതി അല്ലെങ്കിൽ വിദേശ നിക്ഷേപം, രാജ്യത്തിനുള്ളിൽ കേരളത്തിൽ നിന്ന് തമിഴ്നാട്ടിലേക്ക് ക്രയവിക്രയങ്ങൾ നടത്തുന്നതിന് തടസ്സങ്ങളൊന്നുമില്ല. ഇതുപോലെ രാഷ്ട്രങ്ങൾ തമ്മിൽ പരസ്പര ബന്ധിതമായിട്ടുള്ള ഒരു ആഗോള സമ്പദ്‌വ്യവസ്ഥ ഉണ്ടാക്കിയെടുക്കണം. അതായത്, ഏറ്റവും ശക്തമായ രാജ്യങ്ങളുടെ കീഴിലുള്ള വ്യവസ്ഥ. ഇതിനുവേണ്ടി ഐ.എം.എഫ് നിബന്ധനയിൽ പറയുന്നത്, ഇറക്കു മതി-കയറ്റുമതി നിയന്ത്രണങ്ങൾ ഒഴിവാക്കണം, വിദേശനാണയനിയന്ത്രണ ങ്ങൾ ഇല്ലാതാക്കണം. ഇങ്ങനെ രാജ്യങ്ങൾ തമ്മിലുള്ള സാമ്പത്തിക കാര്യ ങ്ങളുടെ നിയന്ത്രണങ്ങൾ പടിപടിയായി കുറച്ചു കൊണ്ടുവരണം എന്നാണ്.

അവികസിത രാജ്യങ്ങളിലെ വ്യാപാരനിയന്ത്രണങ്ങൾ എടുത്ത് മാറ്റിക്കഴിഞ്ഞാൽ അവിടുത്തെ ഇറക്കുമതി കൂടും, വിദേശനാണയ പ്രതിസന്ധി കൂടും. ഇക്കാര്യം ഐ.എം.എഫിന്റെ ശ്രദ്ധയിൽ പെടുത്തിയാൽ വിദേശനാ

ണയം ചോർന്നു പോയെങ്കിൽ, അത് തെളിയിക്കുന്നത് അത്തരം അവികസിത രാജ്യങ്ങളിൽ വിദേശനാണയം വില കുറച്ചാണ് വിൽക്കുന്നതെന്നും അവിടങ്ങളിൽ സ്വന്തം നാണയത്തിന്റെ വില കൂട്ടിവച്ചിരിക്കയാണെന്നും വിനിമയനിരക്ക് ശരിയല്ലെന്നും ഐ.എം.എഫ് അഭിപ്രായപ്പെടും. അതിനാൽ, വിദേശനാണയത്തിന്റെ വില കൂട്ടാൻ അനുവദിക്കണം എന്ന് നിബന്ധനവയ്ക്കും. വിനിമയനിരക്കിൽ മാറ്റം വരുത്തിയാൽ ഈ പ്രശ്നം പരിഹരിക്കപ്പെടും എന്നതാണ് ഐ.എം.എഫ്. ശുപാർശ. ഇങ്ങനെയാണ് ഐ.എം.എഫിന്റെ നിബന്ധനകൾ വായ്പതേടിവരുന്ന സാമ്പത്തിക പ്രയാസങ്ങൾ നേരിടുന്ന രാജ്യങ്ങളുടെ മേൽ അടിച്ചേൽപിക്കുന്നത്.

1966–ൽ ഇന്ത്യയുടെ വിനിമയ നിരക്ക് ഒരു ഡോളറിന് നാലരരൂപ ആയിരുന്നത് പിന്നീട് 7.50 ക. ആക്കി മാറ്റി. അതിന്റെ ഫലമായി ഐ.എം.എഫ് പറഞ്ഞതുപോലെ കാര്യങ്ങൾ നടന്നില്ല. ഐ.എം.എഫ് പറയുന്നത് രൂപയുടെ വിനിമയനിരക്ക് കുറയ്ക്കുന്നതുകൊണ്ടാണ് നമ്മുടെ കയറ്റുമതി വർധിക്കുന്നത് എന്നാണ്. ഇത് സാധ്യമല്ലെന്ന് നേരത്തെ വിശദീകരിച്ചല്ലോ. കേരളത്തിൽനിന്ന് ഒരു ഉദാഹരണം പരിശോധിക്കാം. ഇവിടെ കശുവണ്ടിപ്പരിപ്പ് കി.ഗ്രാമിന് 210 രൂപയുണ്ട്. പണ്ട് അമേരിക്കയുടെ 10 ഡോളർ കൊടുത്താൽ ഒരു കി.ഗ്രാം കശുവണ്ടിപ്പരിപ്പ് കിട്ടും. ഇപ്പോൾ 10 ഡോളറുമായി വന്നാൽ ഇന്ത്യയിൽ 260 രൂപ കിട്ടും. അതായത്, നമ്മുടെ കശുവണ്ടി പരിപ്പിന്റെ ഡിമാന്റ് കൂടും. അവർ കൂടുതൽ വാങ്ങും അങ്ങനെ കയറ്റുമതി കൂടും. വിദേശനാണയ വരുമാനം വർധിക്കും. ഇത് ഒരു വശം. മറുവശത്ത്, ഇറക്കുമതി വിലകൂടി. അതുകൊണ്ട് ഇറക്കുമതി കുറയും. ഇറക്കുമതി ചെലവ്കുറയും. വിദേശനാണയചിലവ് കുറയും. ഐ.എം.എഫ് പറയുന്നത് വിനിമയ നിരക്കിൽ മാറ്റം വരുത്തിയതുകൊണ്ട് വിദേശനാണയവരുമാനം വർധിക്കും, വിദേശനാണയ ചിലവ്കുറയും, അങ്ങനെ വിദേശ നാണയ പ്രതിസന്ധി ഇല്ലാതായിതീരും എന്നാണ്. ഇതുമൂലമാണ് 66–ൽ അങ്ങനെ ചെയ്തത്. എന്നാൽ കയറ്റുമതി കൂടിയില്ല. കാരണം വില മാത്രമല്ല ഗുണവും നോക്കണം. അതിന് വേറെ ചിലത് ചെയ്യണം. അതായത് വിനിമയനിരക്ക് കുറച്ചാൽ പോരാ, ദൃഢീകരണ (Stabilisation) പരിപാടി നടപ്പാക്കണം.

വിനിമയനിരക്ക് കുറച്ചതിന്ന് ശേഷവും സാധനങ്ങൾ ഇറക്കുമതി ചെയ്യാൻ മാത്രം ഡിമാന്റ് ഉണ്ടെങ്കിൽ അത് കുറയ്ക്കണം. വാങ്ങൽകഴിവ് കുറയ്ക്കു ന്നതിനുള്ള നയങ്ങൾ സ്വീകരിക്കണം. ഇറക്കുമതി കുറയ്ക്കാ

നായി, അവ വാങ്ങാനുള്ള ജനങ്ങളുടെ കഴിവ് ഇല്ലാതാക്കണം. ഇതാണ് ഈ പരിപാടിയുടെ അർഥം. ഇത് നടപ്പാക്കാൻ ജനങ്ങളുടെ വാങ്ങൽ കഴിവ് കുറയ്ക്കണമെന്ന് സൂചിപ്പിച്ചല്ലോ. അതായത്, കൂലി മരവിപ്പിക്കണം, സബ്സിഡി നിർത്തലാക്കണം, ക്ഷേമപ്രവർത്തനങ്ങൾ, പൊതുമേഖലാനിക്ഷേപം എന്നിവ ചുരുക്കണം. പരോക്ഷനികുതികളിലൂന്നിയും പൊതുമേഖലാ സ്ഥാപനങ്ങളുടെ ഉല്പാദന വില വർധിപ്പിച്ചുകൊണ്ടും കമ്മി കുറയ്ക്കണം. മൊത്ത വ്യവസായ മേഖലയിൽ വളർച്ചാ മാന്ദ്യം സൃഷ്ടിക്കണം. സമ്പദ്ഘടനയെ ഒന്ന് കുടഞ്ഞെടുക്കണം.

അങ്ങനെ വരുമ്പോൾ കാര്യക്ഷമമല്ലാത്ത വ്യവസായങ്ങളെ നശിപ്പിച്ച് കൂടുതൽ കഴിവുള്ള വ്യവസായങ്ങളുണ്ടാകും; സമ്പദ്ഘടനയിലെ പൊരുത്തക്കേടുകൾ ഇല്ലാതാകും. പിന്നെ വ്യവസായ വളർച്ചയുണ്ടാകും. നാട്ടിൽ വാങ്ങിയില്ലെങ്കിലും കയറ്റുമതിയിൽ ഐ.എം.എഫ് സഹായിക്കും. അതിന് പണമില്ലെങ്കിൽ വിദേശത്തുനിന്നു മൂലധനം വാങ്ങണം. വിദേശ മൂലധന നിക്ഷേപത്തിനുള്ള നിയന്ത്രണങ്ങൾ, കുത്തകകളുടെമേലുള്ള നിയന്ത്രണങ്ങൾ എന്നിവ ഒഴിവാക്കണം. ഈ തകർച്ചയിൽനിന്നു പുതിയ സമ്പദ്ഘടന ഉയർന്നുവരും. കയറ്റുമതികൂടുന്ന ഒരു സമ്പദ്ഘടന. അന്ന് ജനങ്ങളുടെ സാമ്പത്തിക നീതി ഉറപ്പുവരുത്താൻ കഴിയും. ഇതാണ് അന്താരാഷ്ട്ര നാണയനിധിയുടെ മൊത്തത്തിലുള്ള വികസന പരിപ്രേക്ഷ്യത്തിന്റെ ഒരു നഖചിത്രം. ഇതിലേക്ക് നമ്മുടെ ഇന്ത്യൻ വികസന നയങ്ങൾ വഴുതി വീണുകൊണ്ടിരിക്കുകയാണ്.

ലോകത്തൊട്ടാകെ നോക്കിയാൽ മാന്ദ്യം ഉണ്ടാകുന്നുണ്ട്. വളർച്ചക്കുള്ള കടന്നുകയറ്റം വളരെവളരെ പതുക്കെയാണ്. അത് എന്നുണ്ടാകുമെന്ന് തന്നെ പറയാൻ കഴിയില്ല. ഐ.എം.എഫിന്റെ ഏക ഉറപ്പ് വളർച്ച ഉണ്ടാകുമെന്നല്ല മറിച്ച് വളർച്ച ഉണ്ടാകുന്നതുവരെ കൂടുതൽ കൂടുതൽ പണം കടം തന്നുകൊള്ളാമെന്നതാണ്. അങ്ങനെ കടം വാങ്ങിയാൽ വാങ്ങുന്ന വായ്പ മുൻവായ്പയുടെ പലിശയടയ്ക്കാൻ മതിയാകാതെ വരും. ഇതിനെ കടക്കെണി എന്നു പറയും. അങ്ങനെ വന്നാൽ വീണ്ടും ഐ.എം.എഫിൽ നിന്നു കടം വാങ്ങാൻ ശ്രമിക്കും. ഈ ചാലിൽ നാം പെട്ടുകഴിഞ്ഞാൽ നാശം ഉറപ്പായി.

ഈ ഭവിഷ്യത്തുകളെല്ലാം വിളിച്ചു വരുത്തുന്നതാണ് ഇപ്പോൾ പ്രഖ്യാപിച്ചിരിക്കുന്ന വ്യവസായ നയം. ഇന്ത്യയുടെ വ്യവസായ നയത്തെ മൗലികമായി ഭേദഗതി ചെയ്യുന്ന പുതിയ നയത്തിൽ അഞ്ച് കാര്യങ്ങൾക്കാണ് ഊന്നൽ നൽകിയിരിക്കുന്നത്. ലൈസൻസ് സമ്പ്രദായം, വിദേശ നിക്ഷേപം,

സാങ്കേതികവിദ്യാ ഉടമ്പടികൾ, പൊതുമേഖലാനയം, കുത്തകനിയന്ത്രണ നിയമം (MRTP Act)എന്നിവ. ലൈസൻസ് സമ്പ്രദായം പരിഷ്കരിക്കപ്പെടേണ്ട താണ്. എന്നാൽ 18 ഇനം വ്യവസായങ്ങൾ ഒഴികെ ബാക്കി എല്ലാറ്റിലും ആർക്കും എന്തുംചെയ്യാവുന്ന രീതിയിലാണ്മാറ്റങ്ങൾ വരുത്തിയിരിക്കു ന്നത്. മറ്റ് നാല് കാര്യങ്ങളിലും വിദേശകുത്തകകൾക്ക് സഹായകമായ നിലപാടാണ് സ്വീകരിച്ചിരിക്കുന്നത്. MRTP നിയമം വേണ്ടെന്നുവച്ചിരി ക്കുന്നു. കുത്തകകളുടെ പ്രവർത്തനം നിയന്ത്രിക്കാനായി 1969-ൽ നടപ്പാ ക്കിയതായിരുന്നു ഈ നിയമം. വിദേശമൂലധന നിയന്ത്രണത്തിനായുള്ള FERA-യിൽ വലിയ ഇളവ് (51%) വരുത്തിയിരിക്കുന്നു. അപൂർവം ചില രംഗങ്ങളിൽ ഒഴിച്ച് മറ്റേതിലും മുതൽമുടക്കാം എന്നു വന്നാൽ അതുവഴി ഉല്പാദിപ്പിക്കുന്ന ചരക്കുകൾ ഇവിടെ വിറ്റഴിക്കാം എന്നായാൽ ഇന്ന് നിലവിലുള്ള വ്യവസായങ്ങളേയും വ്യവസായ സ്ഥാപനങ്ങളേയും അത് സാരമായി ബാധിക്കും. ചെറുകിട വ്യവസായത്തിൽ 24 ശതമാനംവരെ ഏത് കുത്തകയ്ക്കും നൽകിയിരിക്കുന്നു. ഇതുവരെചെറുകിട വ്യവസായത്തിന്റെ ആനുകൂല്യങ്ങൾ ഔദ്യോഗികമായി കുത്തകകൾക്ക് നൽകിയിരുന്നില്ല.

പുതിയ വ്യവസായനയം ഇന്ത്യയെ വീണ്ടും സാമ്രാജ്യത്വത്തിന്റെ കോള ണിയാക്കിത്തീർക്കും. ഇതിന് ശക്തി പകരുന്നതാണ് നമ്മുടെ വിദേശവ്യാപാ രനയം. എല്ലാം കയറ്റുമതി വർധനവിന് എന്നതാണ് പുതിയ ലക്ഷ്യം. കയ റ്റുമതി വർധിപ്പിക്കാനായി ഇറക്കുമതി ചെയ്യുന്നതിന് വാണിജ്യനയം ഊന്നൽ നൽകുന്നു. കയറ്റുമതിക്കാർക്ക് കയറ്റുമതി വരുമാനത്തിന്റെ 30 ശതമാന ത്തിന് ഇറക്കുമതി ചെയ്യാൻ പ്രത്യേക ഇറക്കുമതി ചീട്ടുകൾ (Eximscrip) നൽകിയിരിക്കുന്നു. ഇതുപയോഗിച്ച് യഥേഷ്ടം ഇറക്കുമതി ചെയ്യാം. അസം സ്കൃത പദാർഥങ്ങളായി നമ്മുടെ നാട്ടിൽ ഉല്പാദിപ്പിക്കുന്ന വസ്തുക്കൾക്ക് പകരം വിദേശത്ത് വില കുറവായ വസ്തുക്കൾ വാങ്ങാം. ഈ പാസ്സിന്റെ സൗകര്യം മറിച്ച് വിറ്റ് പണം സമ്പാദിക്കുകയും ചെയ്യാം.

## കേരളത്തിന്റെ അവസ്ഥ

പുതിയ സാമ്പത്തിക നയങ്ങൾ കേരളത്തെ ദോഷമായി ബാധിക്കാ നാണ് സാധ്യത. കേരളം കാർഷികോല്പന്നങ്ങൾ കയറ്റുമതി ചെയ്യുന്നുണ്ടെ ങ്കിലും നേരത്തെ സൂചിപ്പിച്ചതുപോലെ വിദേശത്തെ വില കുറവിനും, ആവശ്യ വർധനയ്ക്കും അനുസൃതമായി നിർബാധം കൂട്ടാവുന്നവയല്ല. നമ്മുടെ കയറ്റുമതികൾ ഇവയുടെ പ്രദാന(Supply)ത്തിന് പരിമിതിയുണ്ട്.

കയറ്റുമതി വഴി ഇന്ന് നേടുന്ന വിദേശനാണയം നേടാൻ തന്നെ ഉറുപ്പികയുടെ വിലകുറഞ്ഞ സാഹചര്യത്തിൽ നാം കൂടുതൽ കയറ്റുമതി ചെയ്യേണ്ടിയും വരുന്നു. അതേ സമയം ഇന്ത്യയിലെ മറ്റ് സംസ്ഥാനങ്ങളിലേക്ക് കയറ്റി അയക്കുന്ന റബർ, കൊപ്ര എന്നിവയ്ക്ക് പ്രഹരമുണ്ടാകും. ഇറക്കുമതി ഉദാരവൽക്കരിക്കുന്നതുവഴി ഇത്തരം സാധനങ്ങൾ യഥേഷ്ടം ഇറക്കുമതി ചെയ്യാനിടയാകും, ഇവിടുത്തെ വസ്തുക്കൾക്ക് ഡിമാന്റ് കുറയും. കേരളത്തിലേക്ക് വിദേശത്തു നിന്ന് ഇറക്കുമതി ചെയ്യുന്ന തോട്ടണ്ടി, പെട്രോൾ എന്നിയുടെ വിലകൂടും. കച്ചവട നിരക്ക് മൊത്തത്തിൽ കേരളത്തിന് പ്രതികൂലമാകും. 1966ലെ അനുഭവവും ഇതുതന്നെയായിരുന്നു. ഇതോടൊപ്പം രുപയുടെ മൂല്യം കുറഞ്ഞുകൊണ്ടിരിക്കുന്ന സാഹചര്യത്തിൽ വിദേശത്തുള്ള കേരളീയർ അവിടെ ഉണ്ടാക്കാവുന്ന സമ്പാദ്യം വിദേശ നാണയത്തിൽ വിദേശത്തുതന്നെ സ്റ്റോക്ക് ചെയ്താൽ സ്ഥിതിഗതികൾ കൂടുതൽ രൂക്ഷമാകും. പുതിയ വ്യവസായനയത്തിൽ ഏത് വ്യവസായവും ആർക്കും എവിടെയും ആരംഭിക്കാവുന്നതാണ്. കേരളത്തിന്റെ വ്യാവസായിക പിന്നോക്കാവസ്ഥ കണക്കിലെടുത്തുകൊള്ളണമെന്നില്ല. പരമ്പരാഗത വ്യവസായങ്ങൾക്ക് നൽകിവരുന്ന സംരക്ഷണങ്ങൾ 'കാര്യക്ഷമത'യുടെ പേരിൽ ഇല്ലാതാകും. ഉല്പാദനം കുറഞ്ഞതും ഉപഭോഗത്തിന് മുൻതൂക്കമുള്ളതുമായ കേരളസംസ്ഥാനത്തെ പുത്തൻ സാമ്പത്തികനയം കൂടുതൽ പ്രതികൂലമായി ബാധിക്കും.

ഇന്ത്യയുടെ ശാസ്ത്ര സാങ്കേതിക പരിപ്രേക്ഷ്യത്തിൽ വന്ന മാറ്റങ്ങളും പരിശോധിക്കേണ്ടിയിരിക്കുന്നു. വിദേശസാങ്കേതിക വൈദഗ്ധ്യത്തെ ആശ്രയിക്കാതെ സ്വാശ്രയത്വത്തെ അടിസ്ഥാനമാക്കിക്കൊണ്ടുള്ളതായിരുന്നു നമ്മുടെ ശാസ്ത്ര–സാങ്കേതിക വികസന പരിപ്രേക്ഷ്യം. ഇന്ത്യയുടെ ശ്രദ്ധേയമായ ശാസ്ത്ര–ഗവേഷണ സ്ഥാപനങ്ങൾക്ക് തുടക്കം കുറിച്ചത് ഇക്കാലത്താണ്. പിന്നീട് രൂപീകരിക്കപ്പെട്ട അണു ഊർജ വകുപ്പും, പ്രതിരോധ ഗവേഷണവികസന സ്ഥാപനവും പുതിയ മുന്നേറ്റത്തിന് വഴിയൊരുക്കി. രണ്ടാം പദ്ധതിക്കാലത്ത് ആരംഭിച്ച ഘന വ്യവസായങ്ങളും അടിസ്ഥാന ഉല്പന്നങ്ങൾക്കായുള്ള ഫാക്ടറികളും ശാസ്ത്ര–സാങ്കേതിക വിജ്ഞാനത്തെ ഉല്പാദനപ്രക്രിയക്കായി കൂട്ടിയിണക്കുന്നതിൽ ഗണ്യമായ പങ്ക് വഹിച്ചു. അങ്ങനെ വ്യാവസായിക–കാർഷിക വിപ്ലവത്തിനുള്ള വസ്തുനിഷ്ഠ സാഹചര്യങ്ങൾ രൂപപ്പെട്ടുവന്നു.

സ്വാശ്രയത്വത്തിൽ ഊന്നിയ കാർഷിക–വ്യാവസായിക വളർച്ചയും, അതിനനുസൃതമായ ശാസ്ത്ര–സാങ്കേതിക മുന്നേറ്റവും ഉണ്ടായപ്പോൾ തന്നെ വിദേശ– ഇന്ത്യൻ കുത്തകകളോട് ഉദാരമായ സമീപനം പുലർത്തുന്ന

രാഷ്ട്രീയ- സാമ്പത്തിക നയം ശക്തിപ്രാപിച്ചുവന്നു. ഇവതമ്മിലുള്ള വൈരുദ്ധ്യം മൂർച്ഛിച്ചുവന്നു. തുടർന്നുണ്ടായ വിദേശ സാങ്കേതിക സഹകരണക്കരാറുകളുടെ മറവിൽ ഇന്ത്യയിൽ വികസിപ്പിച്ചെടുത്ത ശാസ്ത്ര-സാങ്കേതിക വിദ്യകൾ അവഗണിക്കപ്പെട്ടുവരികയാണ്. ശാസ്ത്ര-സാങ്കേതിക സ്ഥാപനങ്ങൾ തന്മൂലം വമ്പിച്ചപ്രതിസന്ധിയെ നേരിടുന്നു. ഇതിന്റെ ഫലമായി, നമുക്ക് ആധുനിക സാങ്കേതിക വിദ്യകൾ ലഭിക്കുന്നില്ലെന്ന് മാത്രമല്ല, തദ്ദേശീയ സാങ്കേതികവിദ്യകൾ നശിക്കുകയും ചെയ്യുന്നു.

സ്വാതന്ത്ര്യസമരത്തിന്റെ ഭാഗമായി വളർന്നുവന്നതും നെഹ്റുവും മറ്റും വളർത്തിക്കൊണ്ടുവന്നതായ സ്വാശ്രയത്വത്തിലൂന്നിയ സാമ്പത്തിക പുരോഗതി എന്ന സങ്കല്പം ശക്തിപ്പെടുത്താനുള്ള ശ്രമങ്ങൾ പുനരാരംഭിക്കേണ്ടിയിരിക്കുന്നു. എന്നാൽ, വിദേശരാജ്യങ്ങളുടെ സമ്മർദവും അതിൽ കീഴ്പെടുന്ന ആഭ്യന്തരനയങ്ങളും വിദേശരാജ്യങ്ങളുമായുള്ള സാമ്പത്തിക-ശാസ്ത്ര-സാങ്കേതിക ചെയ്തികളും ശക്തിപ്പെടുകയാണ്. വിദേശാശ്രയത്വത്തിന്റെ ചങ്ങലക്കെട്ടുകളെ തട്ടിമാറ്റി രാജ്യത്തെ പുരോഗതിയിലേക്ക് നയിക്കുന്നതിന് സഹായിക്കാനുള്ള ബാധ്യത ഒരു ജനകീയ ശാസ്ത്ര പ്രസ്ഥാനമെന്ന നിലയിൽ ശാസ്ത്രസാഹിത്യ പരിഷത്തിനുണ്ട്.

ഇതോടൊപ്പം അടിക്കടി മാറിക്കൊണ്ടിരിക്കുന്ന ഇന്നത്തെ ലോകസാഹചര്യങ്ങളും ഇന്ത്യയെ പോലുള്ള ദരിദ്രരാജ്യങ്ങൾക്ക് നേരിടേണ്ടി വരുന്ന പുതിയ വെല്ലുവിളികളും പരിശോധിക്കേണ്ടതുണ്ട്. അന്താരാഷ്ട്ര നാണയനിധി മൂന്നാം ലോകരാജ്യങ്ങളിലെ സാമ്പത്തിക നിയന്ത്രതാവായി മാറിക്കൊണ്ടിരിക്കുന്നു. ഐ.എം.എഫിനെ നിയന്ത്രിക്കുന്നത് അമേരിക്ക ആയതിനാൽ ലോകസാമ്പത്തിക പ്രവർത്തനങ്ങളുടെ നിയന്ത്രണാധികാരം അമേരിക്ക കൈയടക്കിക്കൊണ്ടിരിക്കുന്നു. ബഹുരാഷ്ട്ര വാണിജ്യ ബാങ്കുകൾ തങ്ങളുടെ നേതാവായി നാണയനിധിയെ അംഗീകരിച്ചിരിക്കയാൽ, ദരിദ്രരാജ്യങ്ങൾക്ക് കൊള്ളപലിശക്കാണെങ്കിലും കടം കിട്ടാൻ മറ്റു മർഗങ്ങളില്ലാതായിരിക്കുന്നു. സോഷ്യലിസ്റ്റുരാജ്യങ്ങളാകട്ടെ, വിവിധ, പ്രതിസന്ധികളിൽപെട്ട് തകർന്നുകൊണ്ടിരിക്കുകയാണ്, മുതലാളിത്ത രാജ്യങ്ങൾക്കിടയിൽത്തന്നെ [illegible]ിന്റെയും വ്യാവസായിക വളർച്ചയുടെയും കേന്ദ്രീകരണം ആറേഴു രാജ്യങ്ങളിൽ (ജി-7) നിക്ഷിപ്തമാകുന്ന അവസ്ഥയാണ്. കേവലം ഒരു ചർച്ചാവേദിയായിരുന്ന GATT-ഉം മറ്റും, വിദേശ വ്യാപാരം സംബന്ധിച്ചും ഉല്പാദനം സംബന്ധിച്ചും പേറ്റന്റ് നിയമങ്ങൾ സംബന്ധിച്ചും വിവിധ രാജ്യങ്ങൾ അനുവർത്തിച്ചുവരുന്ന നയം മാറ്റുന്നതിന് അവയെ നിർബന്ധിക്കുന്ന വേദിയായി മാറിക്കൊണ്ടിരിക്കുകയാണ്. നാണയ നിധിയുടെ

നിർദേശങ്ങൾക്ക് വിധേയരായ രാജ്യങ്ങൾ കടബാധ്യതയിൽനിന്ന് കടക്കെണിയിലേക്ക് വീണുകൊണ്ടിരിക്കുന്നു. അവരുടെ ആഭ്യന്തരനയങ്ങളും, സാശ്രയത്വവും അടിക്കടി പണയപ്പെട്ടുകൊണ്ടിരിക്കുകയാണ്.

## ബദൽ മാർഗമെന്ത്!

ഇത്രയും ഭീതിതമായ ലോകസാഹചര്യത്തിൽ ഇന്ത്യയെപോലുള്ള ദരിദ്ര രാജ്യങ്ങൾക്ക് മുന്നോട്ടുള്ള മാർഗം എന്ത്? അവയുടെ ഭാവിയെന്ത്? ഭാവി സാമ്പത്തികനയത്തിന്റെ പൊതു പരിപ്രേക്ഷ്യമെന്തായിരിക്കണം? ഇന്ന് ഇന്ത്യയിൽ നടപ്പാക്കിവരുന്ന സാമ്പത്തികനടപടികളൊന്നും ഈ ചോദ്യങ്ങൾക്ക് ഉത്തരം നൽകുന്നില്ല. ഇന്നത്തെ നടപടികൾ കൂടുതൽ പ്രതിസന്ധിയുളവാക്കുന്നവയും വ്യക്തമായൊരു വികസനപരിപ്രേക്ഷ്യം ഉൾക്കൊണ്ടുള്ളാത്തവയുമാണ്. അവ താൽക്കാലിക കുറുക്കു വിദ്യകൾ മാത്രമാണ്. രാജ്യ ത്തുടനീളം വിവിധ ജനവിഭാഗങ്ങൾക്കിടയിൽ ചർച്ചകളിലൂടെ രൂപപ്പെട്ടു വരുന്ന ജനകീയ ബദലുകളാണ് യഥാർഥപരിഹാരമാർഗങ്ങൾ. ഇത്തരം ചർച്ചകൾക്ക് സഹായകമായി ഏതാനും നിർദേശങ്ങളാണ് ഇനി പറയുന്നത്.

നിലവിലുള്ള പ്രതിസന്ധികൾ പരിഹരിക്കുന്നതിന് സമയബന്ധിതമായ നടപടികൾ വേണ്ടതുണ്ട്. ഹ്രസ്വകാലത്തേക്കുള്ളതും ദീർഘകാലാടിസ്ഥാനത്തിലുള്ളവയുമായി ഇതു പങ്കുമായി ഇവയെ ചിട്ടപ്പെടുത്തണം. വിദേശകടം റീഷെഡ്യൂൾ ചെയ്യുന്നതിനും കാലാവധി നീട്ടാനും സമ്മർദ തന്ത്രങ്ങൾ പ്രയോഗിക്കണം. വേണ്ടിവന്നാൽ മൊറൊട്ടേറിയം തന്നെ പ്രഖ്യാ പിക്കണം. ഇന്ന് തുടരുന്ന അനിയന്ത്രിതവും മുൻഗണനാക്രമം ഇല്ലാത്തതുമായ ഇറക്കുമതി നയം തിരുത്തണം. ഇറക്കുമതിക്ക് കർശനമായ നിയന്ത്രണം ഏർപ്പെടുത്തണം. ഇറക്കുമതി അത്യാവശ്യ രംഗങ്ങളിൽ മാത്രം പരിമിതപ്പെടുത്തുകയും ഇറക്കുമതി വസ്തുക്കളുടെ ഉപയോഗത്തിൽ നിയന്ത്രണവും മുൻഗണനാക്രമവും ഏർപ്പെടുത്തുകയും വേണം. പെട്രോൾ, ഡീസൽ തുടങ്ങിയ എണ്ണ ഉല്പന്നങ്ങൾക്ക് റേഷനിങ്ങ് വേണം. വാഹനങ്ങൾ പൂർണ കപ്പാസിറ്റിയിൽ ഉപയോഗിക്കണം.ഉപയോഗം നിയന്ത്രിക്കണം, പൊതുഗതാഗത സംവിധാനങ്ങൾ വിപുലപെടുത്തുകയും പ്രോത്സാഹിപ്പിക്കുകയും വേണം.

പ്രതിരോധ ചിലവും യുദ്ധോപകരണങ്ങളുടെ ഇറക്കുമതിയും ഗണ്യമായി വെട്ടിക്കുറയ്ക്കണം. ബജറ്റ്നിർദേശങ്ങൾ വഴി പ്രത്യക്ഷമായും, അണു ഊർജത്തിന്റെയും മറ്റും പേരിൽവെളിപ്പെടുത്താതെയും കോടികൾ ഇന്ന്

ചിലവഴിക്കപ്പെടുന്നു. അന്യരാജ്യങ്ങളുമായി സുഹൃദ്ബന്ധം സ്ഥാപിച്ചു കൊണ്ട് പ്രതിരോധ ചെലവ് കുറയ്ക്കണം. വിമാന വാഹിനികളും വിമാനങ്ങളും വാങ്ങിക്കൂട്ടാ നുള്ള നിർദിഷ്ട പരിപാടി ഉപേക്ഷിക്കണം.

കേവലം പത്തു ശതമാനത്തോളം മാത്രമുള്ള സമ്പന്നർക്കായി നടക്കുന്ന ആഡംബര വസ്തുക്കളുടെ അതിരുകടന്ന ഉല്പാദനവും അതിനായുള്ള ഇറക്കുമതിയും അവസാനിപ്പിക്കണം. മിനിമം വസ്തുക്കൾ തദ്ദേശീയ വ്യവസായങ്ങളെ പ്രോത്സാഹിപ്പിച്ചുകൊണ്ട് ഉല്പാദിപ്പിക്കണം. പെട്രോ കെമിക്കൽ വ്യവസായങ്ങളെകുറിച്ചും ഇറക്കുമതി പ്രധാന പ്രോജക്ടുകളുടെ കാര്യത്തിൽ ഗൗരവമേറിയ പുനർചിന്ത തൽക്കാലത്തേക്ക് അനിവാര്യമായിരിക്കുന്നു.

ഇന്ത്യയെപ്പോലെ വിശാലവും ഏറെ മനുഷ്യശേഷിയും വൈവിധ്യമാർന്ന പ്രകൃതിവിഭവങ്ങളോടുകൂടിയതുമായ ഒരു രാജ്യത്ത് ജനങ്ങളുടെ അടിസ്ഥാനാവശ്യങ്ങൾ പരിഹരിക്കുന്നതിന് സാമൂഹ്യ നിയന്ത്രണത്തിലും വികേന്ദ്രീകൃതാസൂത്രണത്തിലും അധിഷ്ഠിതമായ ഒരു വികസന പന്ഥാവിന്നാണ് പ്രസക്തിയുള്ളത്. അത്തരം വികസനനയം ഭൂപരിഷ്കരണം നടപ്പാക്കുന്നതിനും ശാസ്ത്രസാങ്കേതിക മാറ്റങ്ങൾ ഉൾക്കൊള്ളുന്നതിന്നും കഴിയുന്നതാവണം. അതേസമയം വിദേശമൂലധനത്തെ കർശനമായി നിയന്ത്രിക്കുന്നതിനും ഇന്ത്യൻ വ്യവസായങ്ങൾക്കും, തദ്ദേശീയ ഗവേഷണ–വികസന പ്രവർത്തനങ്ങൾക്കും കൂടുതൽ സംരക്ഷണം നൽകുന്നതുമാകണം.

സംഘടിതമായ അധ്വാനശേഷിയെ ഉപയോഗപ്പെടുത്തിക്കൊണ്ട് പ്രാദേശിക വിഭവസമാഹരണം നടത്തുന്നതിനും വിനിയോഗിക്കുന്നതിനും പരിപാടികളുണ്ടാവണം. ആഭ്യന്തര വിപണനസാധ്യതകൾ വർധിപ്പിക്കുക വഴി ജനങ്ങളുടെ വാങ്ങൽശേഷി വർധിപ്പിക്കാനും കഴിയണം. ഇതിന് സഹായിക്കുമാറ്, വികേന്ദ്രീകൃതാസൂത്രണം ഫലപ്രദമാക്കാൻ ജനങ്ങൾക്കും പ്രദേശിക ഭരണസമിതികൾക്കും കൂടുതൽ അധികാരം നൽകുകയും വേണം. വികേന്ദ്രീകൃതാസൂത്രണം സാർഥകമാകണമെങ്കിൽ, നിലവിലുള്ള കേന്ദ്ര–സംസ്ഥാന ബന്ധങ്ങളിൽ അഴിച്ചു പണിനടത്തുകയും ഫെഡറൽ സംവിധാനത്തെ കൂടുതൽ ശക്തിപ്പെടുത്തുകയും വേണം.

വികേന്ദ്രീകരണം, ചെറുകിടവ്യവസായം, കൃഷി, സാമൂഹ്യക്ഷേമം തുടങ്ങി ഗാന്ധിജിക്കുണ്ടായിരുന്ന കാഴ്ചപ്പാടിന്റെയും, ഇന്ത്യയുടെ വ്യവസായവൽക്കരണം സംബന്ധിച്ച് നെഹറു ആവിഷ്കരിച്ച പൊതുചട്ടക്കൂടിന്റെയും, ജനങ്ങളുടെ അടിസ്ഥാന താൽപര്യങ്ങൾ പരിഹരിക്കാനായി സോഷ്യലിസ്റ്റ്

രാജ്യങ്ങൾ അനുവർത്തിച്ച ആസൂത്രണാധിഷ്ഠിതമായ സാമ്പത്തിക വികസനരീതിയുടെ അന്ത:സത്ത ഉൾക്കൊള്ളുന്ന വികസനനയവും, അതിലൂന്നിയ പരിപാടികളുമാണ് ഇന്ത്യക്ക് ഇന്നത്തെ പ്രതിസന്ധികൾ തരണം ചെയ്യുന്നതിനും സ്വാശ്രയത്വത്തിൽ ഊന്നി വികസിക്കുന്നതിനും അഭിലഷണീയം. മിശ്രിത സമ്പദ്‌വ്യവസ്ഥയുടെയോ അധികാര കേന്ദ്രീകരണരീതിയുടെയോ, ആവർത്തനമല്ല ഇവിടെ ഉദ്ദേശിക്കുന്നത്. മറിച്ച്, സ്വാശ്രയത്വത്തിന്റെ പൊതുചട്ടക്കൂടിൽ വികേന്ദ്രീകൃത വിഭവസമാഹരണത്തിനും വിനിയോഗത്തിനും ഊന്നൽ നൽകുന്നതും അധികാരം നൽകുന്നതുമായ കൂടുതൽ ജനാധിപത്യപരവും സാമൂഹ്യ നിയന്ത്രണത്തോടെയുള്ളതുമായിരിക്കണം ഇന്ത്യയുടെ ഭാവി വികസനതന്ത്രം.

●

